# മലങ്കര
# ഇടവകപത്രിക.

പുസ്തകം ൧൬ | ൧൯൦൭. ജൂലൈ | ലക്കം ൯.

## "സ്രൂഹ്റായെ"

ഈ പുസ്തകത്തിൽ സത്യക്രിസ്ത്യാനികളായ ജീവനോടിരിക്കുന്നവരുടെയൊ മരിച്ചുപോയവരുടെയൊ പേരുകൾ എഴുതപ്പെടുന്നതും, അവരവർ ആവശ്യപ്പെടുന്ന തീയതിയിൽ ആണ്ടുതോറും കുർബ്ബാന ചൊല്ലുന്നതുമാകുന്നു. ജീവനോടിരിക്കുന്നവർ തങ്ങളുടെ മരണശേഷം മുൻ എഴുതിച്ച തീയതി ഭേദപ്പെടുത്തുവാൻ ആഗ്രഹമുള്ളവരാകയാൽ, അവരുടെ കുഡുംബക്കാർ ഇവരുടെ മരണദിവസം, അറിയിച്ചുകൊള്ളുകയും വേണം. ഈ പുസ്തകം ത്രോണൊസിന്മേൽ വെക്കപ്പെട്ടിരിക്കുന്നു. ഇതിൽ ൩൬൫ ഭാഗങ്ങൾ ഉണ്ടു. അവയിൽ ഓരൊ ഭാഗത്തിന്റെയും ആദ്യമായി അതാതു ദിവസമുള്ള പെരുനാളുകളും, പരിശുദ്ധന്മാരായ സഹദേന്മാർ വിശുദ്ധപിതാക്കന്മാർ മുതലായവരുടെ നാമങ്ങളും, അതിന്റെ ശേഷം നമ്മുടെ വിശുദ്ധ പിതാവായ കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ നാമവും എഴുതപ്പെട്ടിരിക്കുന്നതും. പിന്നീടു ആ തീയതിയിൽ കുർബ്ബാന ചൊല്ലിക്കുന്നതിനു ആവശ്യപ്പെടുന്നവരുടെ പേരുകൾ എഴുതപ്പെടുന്നതുമാകുന്നു.

ഇതിൽ പേർ എഴുതിച്ചു കുർബ്ബാന ചൊല്ലിക്കണമെന്നു മനസ്സുള്ളവർ നേരിട്ടൊ എഴുത്തുമൂലമൊ അറിയിച്ചുകൊള്ളേണ്ടതാകുന്നു.

പരുമലസിമ്മനാരി.

---

## വിശുദ്ധ മത്തായിയുടെ സുവിശേഷം ൪-ാം അദ്ധ്യായം
## ൧൭-ാം വാക്യം.

"സ്വർഗ്ഗരാജ്യം സമീപമാകകൊണ്ടു അനുതാപപ്പെടുവിൻ".

പ്രിയരെ! ഈ പ്രസംഗ വാക്യം യോഹന്നാൻ മാംദാനായും നമ്മുടെ കർത്താവും ശ്ലീഹന്മാരും അറിയിപ്പുകാരും അവരുടെ പ്രസംഗത്തിൽ പ്രധാന വിഷയമായി ഉപയോഗിച്ചിരിക്കുന്ന ഒരു വാക്യമാകയാൽ ഇതു സുവിശേഷതത്വത്തിന്റെ കാതലായി വിചാരിക്കപ്പെട്ടിരിക്കുന്നു.

സ്വർഗ്ഗരാജ്യം അതായതു മ്ശിഹാ തമ്പുരാന്റെ ഭരണം അല്ലെങ്കിൽ "സുവിശേഷരാജ്യം സമീപമാകകൊണ്ടു" എന്നു പറഞ്ഞിരിക്കുന്നതിനാൽ, ഈ പ്രകാരം ഒരു രാജ്യം ഉണ്ടെന്നുള്ള സംഗതി വിശ്വാസികളായ മുൻപിതാക്കന്മാൎക്കു അദ്ദേശയിൽമാത്രം കണ്ണാടിയിൽ എന്നപോലെ മറവായി കാണിച്ചു അറിയിച്ചിരുന്നുവെന്നും (എബ്രായാ. ൧൧. ൧൩. ൧൦—൧൬ വരെ) ഇപ്പോൾ ആയതു ജഡകണ്ണുകൾക്കു കൂടി കാണത്തക്കവണ്ണം ലോകത്തോടു എത്രയും അടു

ത്തുവന്നിട്ടുണ്ടെന്നും തെളിയിക്കുന്നു. ന്യായപ്രമാണകാലത്തു, കല്പിക്കപ്പെട്ടിരിക്കുന്ന സകലത്തേയും ചെയ്തുതീൎത്തുകൊണ്ടു സ്വൎഗ്ഗരാജ്യം നേടേണമെന്നിരുന്നതിനാൽ ന്യായപ്രമാണ ആചാരത്താൽ ഒരുത്തനും അതിനെ കൈക്കൊൾവാൻ കഴിയാതിരുന്നതുകൊണ്ടു സ്വൎഗ്ഗരാജ്യം അവരിൽനിന്നു എത്രയും അകലമായിരുന്നു.

ന്യായപ്രമാണം, ജഡകല്പനകളാകുന്ന ഭക്ഷണത്താലും പാനീയത്താലും പലവിധസ്നാനങ്ങളാലും അപൂൎണ്ണമായ കാഴ്ചകളും ബലികളും കഴിക്കുന്നതിനു മാത്രം കല്പിച്ചിരുന്നു. അതിനാൽ അവയെ കഴിക്കുന്നവന്റെ മനസ്സാക്ഷിയെ പൂൎണ്ണതപ്പെടുത്തുവാൻ കഴിഞ്ഞില്ലാ എന്നു നാം കാണുന്നു.

ആകയാൽ നാം ഈ ശരീരത്തിൽ അതായതു ജഡകൎമ്മങ്ങളാകുന്ന ന്യായപ്രമാണ ആചാരത്തിൻ കീഴ ആശ്രയിച്ചുകൊണ്ടു വസിക്കുന്ന കാലത്തോളം കൎത്താവിൽ നിന്നു അകലപ്പെട്ടവരാകുന്നു. (൨കോറ. ൫. ൬) ദൈവസ്നേഹിതന്മാരെന്നു സാക്ഷി പ്രാപിച്ചവരായ അബ്രഹാം ഇസ്സാക്ക യാക്കോബു മുതലായ വിശുദ്ധ പിതാക്കന്മാരെക്കുറിച്ചു, അവർ നീതിമാന്മാരെന്നു കണക്കിടപ്പെട്ടതു, അവരുടെ ന്യായപ്രമാണ സംബന്ധമായ ആചാരത്താൽ മാത്രമല്ലാ എന്നു പറഞ്ഞിരിക്കുന്നു. എന്തെന്നാൽ നീതിമാൻ വിശ്വാസത്താൽ അത്രെ ജീവിക്കുന്നതു. എന്നിൽ വിശ്വസിക്കുന്നവന്നു നിത്യ ജീവനുണ്ടു എന്നു നമ്മുടെ കൎത്താവു അരുളിച്ചെയ്തിരിക്കുന്നു.

ന്യായപ്രമാണത്തെ സംബന്ധിച്ചും അവയിൽ എഴുതപ്പെട്ടിരിക്കുന്ന സകലത്തെയും ഒന്നൊഴിയാതെ ആചരിച്ചു പ്രവൃത്തിക്കുന്നവൻ അവയാൽ ജീവിക്കുമെന്നും അതിനെ പൂൎണ്ണമായി പ്രവൃത്തിക്കാത്ത എല്ലാവനും ശപിക്കപ്പെട്ടവനാകുന്നുവെന്നും എഴുതിയിരിക്കുന്നു. അപ്പഴൊ ന്യായപ്രമാണത്താൽ ഒരു ജഡവും നീതികരിക്കപ്പെട്ടതായി കാണാ. അതിനാൽ സത്യജീവനാകുന്ന നമ്മുടെ രക്ഷിതാവിൽനിന്നും അവർ അകലപ്പെട്ടവരായിരിക്കുന്നു. അവർ ഇതുവരെ കൃപയുടെ അടുക്കൽ എത്തീട്ടുള്ളതായി നാം കാണുന്നില്ലാ.

പിന്നെയും സീനായിപൎവ്വതത്തിൽവച്ചു ന്യായപ്രമാണം കൊടുക്കപ്പെട്ടപ്പോൾ "ഒരു മൃഗമെങ്കിലും പൎവ്വതത്തെ തൊട്ടാൽ അതിനെ കല്ലുകൊണ്ടെറിയണമെന്നു" ഗൌരവമായി കല്പിച്ചപ്പോൾ, ആരും പൎവ്വതത്തെ തൊടുകയില്ലായെന്നു മോശ ഏററുപറഞ്ഞതായി കാണുന്നതിനാലും, ദൈവം പൎവ്വതത്തിൽ വച്ചു മേഘത്തിൽ കൂടെ ജനത്തോടു സംസാരിച്ചപ്പോൾ ആ ശബ്ദത്തെ കേട്ടവർ, ഇനിയും ദൈവം തങ്ങളോടുകൂടെ സംസാരിക്കരുതെന്നും, മോശ ഞങ്ങളോടു സംസാരിച്ചാൽ മതി എന്നും അവർ അപേക്ഷിച്ചതായി പറഞ്ഞിരിക്കുന്നതിനാലും അവൎക്ക ദൈവത്തോടും സമീപിപ്പാൻ കഴിയാതിരുന്നു എന്നു സ്പഷ്ടമാകുന്നു.

എന്നാൽ ദൈവത്തിന്റെ സ്നേഹിതനായിതന്നെ ഇരിക്കുന്ന മോശയും പൎവ്വതത്തിലെ കാഴ്ചയിൽ, "ഞാൻ എത്രയും ഭയപ്പെട്ടു വിറക്കുന്നു"യെന്നു പറയത്തക്കവണ്ണം ആ കാഴ്ച അത്ര ഭയങ്കരമായിരുന്നതായി വിവരിച്ചിരിക്കുന്നു. (എബ്രാ. ൧൨. ൨൧) അതുമല്ലാ മൂശ ദൈവതിരുസന്നിധിയിൽ വൎഷ്ത്തമുകളിൽ നാല്പതു ദിവസം രാമസിച്ചിരുന്നതും മൂടുപടം ഇട്ടുകൊണ്ടായിരുന്നു.

മോശ ദൈവത്തെ കാണണമെന്നു അപേക്ഷിച്ചാറെ, അവനെ ഒരു പാറയുടെ പിളൎപ്പിൽ നിൎത്തി, ദൈവം അവനു മുമ്പായി കടന്നുപോയപ്പോൾ തന്റെ തൃക്കൈ അവന്റെ മുഖത്തെ, തന്റെ തിരുമുഖത്തെ നോക്കാതെവണ്ണം മറച്ചുകൊൾകയും, അതിന്റെ ശേഷം തന്റെ തൃക്കൈ വലിച്ചു തന്റെ പിമ്പുറത്തെ അവനു കാണിച്ചുകൊടുത്തതായും കാണുന്നു.

വീണ്ടും ദൈവതിരുസന്നിധി അതിൽ അധിവസിച്ചിരുന്ന സാക്ഷിയിൻ പെട്ടിയെക്കുറിച്ചു നോക്കിയാൽ ഇസ്രായേല്ക്കു അതിനോടു തീരെ അടുത്തുകൂടായിരുന്നു. (൧. ശമുവേൽ. ൬. ൧൯.) സാക്ഷിയിൻ പെട്ടകം ഫലിസ്ത്യരിൽനിന്നു ബെത്ശെമശിലെക്കു അയച്ചപ്പോൾ അവിടത്തെ ജനങ്ങൾ കൎത്താവിന്റെ പെട്ടകം എന്നുള്ള ഭക്തിയോടെ തന്നെ അടുത്തുചെന്നെങ്കിലും അന്നു അവരിൽ അമ്പതിനായിരത്തി എഴുപതു മനുഷ്യർ മരിച്ചതായി കാണുന്നു.

ഇസ്രായെൽ പുത്രന്മാരെ ദൈവം യോൎദാൻ നദിക്കു അക്കരെക്കു കടത്തുമ്പോൾ അവർ സാക്ഷിയിൻപെട്ടിയിൽനിന്നു രണ്ടായിരം മുളം അകലമിട്ടു കടന്നുപോകണമെന്നു കല്പന കൊടുക്കുന്നു. (യോശുവാ ൩. ൪)

ഇപ്രകാരം മേല്പറഞ്ഞിരിക്കുന്ന പല കാരണങ്ങളാലും ന്യായപ്രമാണകാലത്തിലും അതിനു മുമ്പും സ്വൎഗ്ഗരാജ്യം പൊതുവെ എല്ലാമനുഷ്യരിൽനിന്നും എന്നുമാത്രമല്ലാ, താൻ തെരിഞ്ഞെടുത്ത തന്റെ സ്വന്തജനമായ യഹൂദജാതിയിൽനിന്നും കൂടെയും എത്രയും അകലമായിരുന്നതായി സാക്ഷിച്ചിരിക്കുന്നു.

അതിനാൽ വിശ്വാസികൾ, തങ്ങൾ ആശിച്ചു നോക്കിപ്പാൎത്തിരുന്ന ആശ്വാസപ്രദനെക്കുറിച്ചു അറിയിക്കപ്പെട്ടപ്പോൾ അവരുടെ ഉറപ്പിനും മനോധൈൎയ്യത്തിനുമായി, പ്രസംഗവാക്യപ്രകാരം സ്വൎഗ്ഗരാജ്യം അവൎക്കു സമീപമാകുവാൻ എത്രയും ആവശ്യമായിരുന്നു.

മനുഷ്യവൎഗ്ഗത്തിനു ആകപ്പാടെ ആനന്ദകരമായ ഈ സാമീപ്യത്തെക്കുറിച്ചു പ്രസംഗിച്ചവനായ യോഹന്നാൻ മാംദാനാ, സ്ത്രീകളിൽനിന്നു ജനിച്ച സകല ദീൎഘദൎശിമാരെക്കാളും വലിയവൻ എന്നു സാക്ഷീകരിക്കപ്പെട്ടിരിക്കുമ്പോൾ, അവൻ അതിനു പ്രസംഗിയും ശുശ്രൂഷക്കാരനുമായ ആ സ്വൎഗ്ഗരാജ്യവും അതിന്റെ വരവും എത്രയൊ ശ്രേഷ്ഠമായിട്ടുള്ളതും അനുഗ്രഹങ്ങൾ നല്കുന്നതുമായിരിക്ക

ണം. ഇതാ "ദൈവത്തിന്റെ കൂടാരം മനുഷ്യരോടു കൂടെ" എന്നു
ള്ള വചനം നിവൃത്തിയായ്വു, നമ്മുടെ രക്ഷിതാവു ഭൂമിയിൽ ജനിച്ചു
നമ്മോടുകൂടെ വസിപ്പാനായിട്ടും താൻ നമുക്കു അയൽക്കാരനായിരി
പ്പാനായിട്ടും തിരുവിഷ്ടം തോന്നിയതിനാലത്രെ. അതുകൊണ്ടു ലോ
കരക്ഷിതാവായ മിശിഹാതമ്പുരാന്റെ ജനനമത്രെ, സ്വർഗ്ഗരാജ്യം
സമീപിച്ചു എന്നുള്ളതു.

പ്രിയരെ! ഇനിയും "അനുതാപപ്പെടുവിൻ" എന്നുള്ള സം
ഗതിയെപ്പറ്റി അല്പം വിവരിച്ചറിവാൻ വേണ്ടിയിരിക്കുന്നു.
"സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു" എന്നതിൽ നിന്നു നാം അറി
യുന്നതു. ദൈവം നമ്മുടെ രക്ഷക്കായി, തന്റെ ഇടത്തുനിന്നും ചെ
യ്യാനുള്ളതു ഇതാ നിവൃത്തിച്ചിരിക്കുന്നുവെന്നുള്ളതും. നാം ഇനി
യും താമസിക്കപ്പെട്ട ഒരു ശയ്യാൽ ഭേദാ വല്ല ആശ്വാസത്തിനായിട്ടും
കാത്തിരിക്കാതെ ഉടനെ അതിനെ സ്വീകരിച്ചു രക്ഷിക്കപ്പെട്ടുകൊള്ളേ
ണമെന്നു ഓർപ്പിക്കുന്നതും ആകുന്നു.

രക്ഷെക്കു അനുതാപം അത്യാവശ്യമാകുന്നു.

യോഹന്നാൻ വനത്തിൽ വെച്ചു പാപമോചനത്തിനായി അ
നുതാപത്തിന്റെ മാമ്മോദീസാ മുക്കിയതായി നാം വായിക്കുന്നു. (മ
ർക്ക് സു. ൧. ൪) ചുങ്കക്കാരൻ അവന്റെ പാപങ്ങളെ ഏറ്റുപറയു
ന്നതിനാൽ നീതീകരിക്കപ്പെടുന്നു (ലൂക്കൊ. ൧൮. ൧൩). മുടിയനാ
യ പുത്രൻ തന്റെ പിതാവിന്റെ അടുക്കൽ ചെന്നു അവന്റെ പാ
പങ്ങളെ ഏറ്റുപറയുന്നു (ലൂക്കൊ. ൧൫. ൨൦. ൨൧). ഈ പ്രകാരം
ആരെല്ലാം രക്ഷകാവശ്യപ്പെടുന്നുവോ അവർ എല്ലാവരും ആദ്യമെ
അനുതപിക്കുന്നതായി കാണുന്നു.

"അനുതാപപ്പെടുവിൻ" എന്നു പറയുന്നതിനാൽ ലോകം മുഴു
വനും പാപത്തിൽ മുഴുകിയിരിക്കുന്നുവെന്നു ബോധപ്പെടുത്തുന്നു.
ഇതിനാൽ പാപനിദ്രയിൽ ഉറങ്ങികിടക്കുന്ന ലോകത്തെ ഉണർത്തു
ന്നു. മൂന്നാമതായി ഈ വിളിച്ചുപറച്ചിൽ, ലോകത്തിന്റെ ഒരു ചു
മതലയെ കാണിക്കുന്നു. അതായതു മനുഷ്യരക്ഷക്കു വേണ്ടി ദൈവം
ചെയ്യാനുള്ളതു ചെയ്തിരിക്കുന്നു ഇനിയും മനുഷ്യവർഗ്ഗം അതിന്റെ
ചുമതലയെ നിവൃത്തിച്ചുകൊള്ളേണം എന്ന സ്നേഹമയത്തോടെയോ
എന്നു തോന്നത്തക്കവിധത്തിൽ നിർബന്ധിക്കുന്ന അനുതാപം മനു
ഷ്യവർഗ്ഗത്തിന്റെ ചുമതല എന്നു വന്നിരിക്കുന്നതിനാൽ മനുഷ്യവ
ർഗ്ഗം പാപ അടിമയിൽനിന്നു സ്വാതന്ത്ര്യപ്പെടേണമെന്നുള്ള ദൈവ
ത്തിന്റെ തിരുവിഷ്ടം പൂർണ്ണമായി വെളിപ്പെടുന്നില്ലയോ. ഈ ത
ന്റെ സ്നേഹമല്ലയോ "നിങ്ങൾ ഭൂലോകത്തിൽ ഒക്കെയും പോയി സ
കല ജാതികൾക്കും സുവിശേഷം അറിയിപ്പിൻ" എന്നു തന്റെ ശ്ലീ:
ശ്ലീഹന്മാരോടു പ്രത്യേകം കല്പിച്ചു, അവരുടെ ശേഷം, തന്റെ നാമ
ത്തിൽ ലോകത്തിന്റെ നാനാഭാഗങ്ങളിലും അതിശയങ്ങൾ ചെയ്യു

മ്പോൾ താൻ അവരോടു കൂടെ പ്രവൃത്തിച്ചു അവരെ ധൈൎയ്യപ്പെടുത്തുന്നതും. ഇതിനനിന്ന തന്റെ സ്നേഹം, മാതാപിതാക്കന്മാർ, ദോഷകരമായ ആപത്തിങ്കനിന്ന ഓടി രക്ഷപ്പെടുന്നതിന്ന തങ്ങളുടെ മക്കളോടു നിൎബ്ബന്ധിക്കുന്ന പ്രകാരം തന്നെ പാപികളോടു വരുവാനിരിക്കുന്ന കോപത്തിൽനിന്നും ഓടി രക്ഷപ്പെട്ടുകൊള്ളണമെന്ന ഗൌരവമായി ഓൎപ്പിക്കയും അല്ലാഞ്ഞാൽ അവർ അനുഭവിക്കേണ്ടിയ അന്ത്യ ന്യായവിധി, നരകത്തിലെ കെടാത്ത തീയ, ചാകാത്ത പുഴുവു, നിത്യാരിഷ്ടത, അന്ധകാരം, കഠോരന്മാരും നിൎദ്ദയന്മാരുമായ പിശാചുകളോടുകൂടെയുള്ള വാസം ഇവയെല്ലാം കാണിച്ചു ഭയപ്പെടുത്തുകയും ചെയ്യുന്നു.

നിൎബ്ബന്ധിതമായ സ്നേഹം തനിക്കില്ലായിരുന്നെങ്കിൽ അനുതപിക്കുന്നവൻ അനുതപിച്ചു രക്ഷപ്പെട്ടുകൊള്ളട്ടെ എന്നവച്ചു മൌനമായിരിക്കുമായിരുന്നു. തന്റെ വരവിനെക്കുറിച്ചു ശ്ലീഹാ പറയുമ്പോൾ, താൻ തന്റെ വാഗ്ദത്തങ്ങളെക്കുറിച്ചു താമസിക്കുന്നില്ലാ എന്നും, യാതൊരുത്തനും നശിച്ചുപോകുവാനല്ലാ എന്നാലൊ എല്ലാവരും അനുതാപത്തിന്നവരുവാൻ ആഗ്രഹിച്ചുകൊണ്ടു നമ്മുടെ നേരെ ദീൎഘക്ഷമയോടെ ഇരിക്കുന്നതേയുള്ളു എന്നും പറഞ്ഞിരിക്കുന്നു. (൨ പത്രൊസു. ൩. ൯)

ഒരു പാപിയും നശിച്ചുപോകുന്നതിന്ന തനിക്ക ഇഷ്ടമില്ലാ എന്നു നാം കാണുന്നുവല്ലൊ. ഹാ! ദൈവത്തിന്റെ സ്നേഹം എത്ര അതിശയിക്കത്തക്കതു? പാപത്തോടുള്ള തന്റെ വെറുപ്പു എത്രയും അധികമായിരിക്കുന്നുവൊ, അതിനെതിരായി അത്രയും പാപിയോടുള്ള തന്റെ സ്നേഹം അളവില്ലാത്തതാകുന്നു. ഇപ്രകാരം ദൈവം പാപികളെ സ്നേഹിക്കയും പാപത്തെ വെറുക്കയും ചെയ്യുന്നതു എന്തുകൊണ്ടാകുന്നുവെന്നു അല്പം അറിയേണ്ടിയിരിക്കുന്നു.

ആയ്യു ദൈവം ആദ്യ മനുഷ്യനെ പാപമില്ലാത്ത പരിശുദ്ധാവസ്ഥയിൽ സൃഷ്ടിച്ചു തന്റെ രാജ്യത്തിന്ന അവകാശിയായി നിയമിച്ചതുകൊണ്ടത്രെ താൻ ഇപ്രകാരം ചെയ്യുന്നതു എന്തു? എന്നു ചോദിപ്പാൻ ആരാകുന്നു! ആയ്യു തന്റെ അധികാരത്താൽ തന്റെ കരുണ, തന്റെ നീതിയെക്കാൾ ഒട്ടും കുറഞ്ഞതല്ലാ എന്നു മാലാഖമാരെയും മനുഷ്യവൎഗ്ഗത്തെയും കാണിപ്പാനൊ എന്നു തോന്നിപോകുമാറു തന്റെ പ്രവൃത്തികൾ പരിശോധിപ്പാൻ കഴിയാത്തതും അതിനു അഗാധമായി സൂക്ഷിച്ചുനോക്കുന്നവരെ വിസ്മയിപ്പിക്കുന്നതുമാകുന്നു.

താൻ പാപത്തെ വെറുക്കുന്നതു തന്റെ നീതിയെ പാലികയാകുന്നു;

പാപിയെ സ്നേഹിക്കുന്നതു തന്റെ കരുണയെ പ്രത്യക്ഷപ്പെടുത്തുന്നതുമാകുന്നു.

ആകയാൽ പാപിയെ! നീതിമാനായ ദൈവം തന്റെ നീതിയുടെ സിംഹാസനത്തിന്മേൽ, മുമ്പെ, നീതിയെ മനുഷ്യവൎഗ്ഗത്തിന്നു വെളിപ്പെടുത്തി കാണിപ്പാനെന്നപ്രകാരം ഒരു നിശ്ചിതകാലത്തേക്കു കയറി ഇരുന്നില്ലയൊ. ആ നീതിയിൻ സിംഹാസനത്തിന്മേൽ (ന്യായപ്രമാണനിയമം) ഇരിക്കയിൽ ഒരുവനും തന്റെ മുമ്പാകെ നീതിമാനാകപ്പെടുന്നതിന്നു തങ്ങളുടെ നീചപ്രവൃത്തികളാൽ മതിയായിരുന്നില്ലാ എന്നും, അപ്പൊൾ കരുണയുടെ സിംഹാസനത്തിന്മേൽ തന്നെ കാണ്മാനായിട്ടു അവൻ അനുഗ്രഹിച്ചു നോക്കിപാൎത്തിരുന്നായെന്നും അറിഞ്ഞുകൊൾക. എന്നാൽ ഇപ്പൊൾ ഇതാ! അവരുടെ കാത്തിരിപ്പിന്നു നഷ്ടപ്പെട്ടതായി, നമ്മുടെ തലമുറക്കു അനുഗ്രഹത്തിന്റെ ഫലമായി, മുമ്പെ ഇരുന്നിരുന്ന സിംഹാസനത്തിൽനിന്നും തന്റെ തിരുവിഷ്ടത്താൽ താൻ ഇറങ്ങി കൃപയുടെ സിംഹാസനത്തിങ്കലേക്കു കയറിയിരിക്കുന്നു.

ഇനിയും ഈ വിലയേറിയ അവസരത്തെ നാം നഷ്ടപ്പെടുത്തിയാൽ ഒടുവിൽ നാം നോക്കുമ്പോൾ കൃപയുടെ സിംഹാസനത്തിൽവച്ചു തന്നെ കാണ്മാൻ കഴിയാതെ വന്നേക്കാം. എന്തെന്നാൽ എല്ലാവനെയും അവനവന്റെ പ്രവൃത്തികൾക്കു തക്കവണ്ണം നീതിയോടെ വിധിപ്പാനായിട്ടു തന്റെ രണ്ടാമത്തെ വരവിൽ നീതിയിൻ സിംഹാസനത്തിന്മേൽ തന്റെ ശുദ്ധിമാന്മാരോടുകൂടെ ഇരിക്കുന്നതായ ഏത്രയും ഭയങ്കരവും ഭ്രമിക്കത്തക്കതും ആയ ഒരു ദിവസം ഇതാ അടുത്തിരിക്കുന്നു.

ആ ദിവസത്തിൽ എല്ലാവന്റെയും ക്രിയകൾ തൂക്കിനോക്കപ്പെടുന്നു. അപ്പോൾ വിളവു എടുക്കുന്ന ദിവസമാകയാൽ സകല ധാന്യവും മുറിക്കപ്പെടുന്നു. പിന്നീടു ഫലം പുറപ്പെടുവിപ്പാൻ യാതൊന്നും ശേഷിപ്പിക്കപ്പെടുകയില്ലാ. അന്നു പ്രാൎത്ഥനയുടെ ശരണം ഛേദിച്ചു പോകുന്നു. അനുതാപത്തിന്റെ വാതിൽ അടക്കപ്പെടുന്നു. നീതി ജ്വലിക്കുന്നു. കരുണ മറഞ്ഞുകളയുന്നു. തങ്ങളുടെ അനുതാപത്തെക്കുറിച്ചു അവധി കുറിച്ചിരുന്നവർ നിരാശയോടെ ഏങ്ങലടിച്ചു വിലാപിക്കുന്നു. പാതാളം അതിന്റെ ഉള്ളറകളിൽ ബന്ധിക്കപ്പെടുവാൻ വരുന്ന അരിഷ്ടന്മാൎക്കായി കാത്തിരിക്കുന്നു. അഗ്നിനരകം അതിലേക്കു തള്ളപ്പെടുന്ന ദുഷ്ടന്മാരെ ഭക്ഷിപ്പാനായി അലറുന്നു. അനുതാപത്തിന്നു, അവസരമില്ലാതിരുന്ന പാപികളും അന്ന്യായക്കാരും ഒന്നിച്ചുകൂടി നെടുവീൎപ്പിടുന്നു.

എന്നാൽ നീതിമാന്മാരും അനുതാപികളും സന്തോഷിച്ചാനന്ദിക്കുന്നു. തങ്ങൾക്കായി വച്ചിരിക്കുന്ന സ്വൎഗ്ഗീയസൌഭാഗ്യത്തെ തങ്ങളുടെ നിരൂപണയിൽ ആലിംഗനം ചെയ്യുന്നു ദൂതന്മാർ തങ്ങളെപ്പോലെതന്നെ സമവികാരമുള്ളവരായ മനുഷ്യർ അനുഭവിപ്പാൻ പോകുന്ന പ്രതാപമുള്ള പട്ടണത്തെയും, തങ്ങൾക്കു ലഭിപ്പാൻ പോ

കുന്ന അതിവേദനയുടെയും കരച്ചിലിന്റെയും പല്ലുകടിയുടെയും അവസാനമില്ലാത്ത ഞെരകത്തിന്റെയും നെട്ടുവീപ്പിന്റെയും ഇടമായ ഭയങ്കരനരകാഗ്നിയെയും തങ്ങളുടെ ഓരോരൊ കൺകളാൽ സൂക്ഷിച്ചു നോക്കികൊണ്ടു കോപവും അസൂയയും അതിവേദനയും നിറഞ്ഞവരായി തങ്ങളുടെ നെഞ്ചിന്മേൽ അടിച്ചുകൊണ്ടു പ്രലാപിക്കയും മലകളോടും കുന്നുകളോടും കുഞ്ഞാടിന്റെ നീതിയുടെ സിംഹാസനത്തിന്റെ മുമ്പിൽനിന്നു തങ്ങളെ മറപ്പാൻ പറകയും ചെയ്യുന്നു.

അതിനാൽ പാപികളെ! കരുണയുള്ള കൎത്താവിന്റെ കൃപാസനത്തിൽനിന്നും തന്റെ കൃപയുടെ വലത്തുകൈ, പകലുള്ളപ്പോൾ, നിങ്ങളുടെ അടുക്കലേക്കു നീട്ടപ്പെട്ടിരിക്കുന്നതിനെ കാണ്മിൻ. കണ്ടാലും രാത്രി വരുന്നു അതിൽ ഒന്നും പ്രവൃത്തിപ്പാൻ കഴിയുന്നില്ല. അനുസരണമില്ലാത്ത ജനത്തിന്മേൽ ഞാൻ പകൽ മുഴുവനും എന്റെ കയ്യെ നീട്ടി (എശായ. ൬൫. ൨) എന്നു താൻ അരുളിച്ചെയ്തിരിക്കയാൽ, തന്റെ കൃപയുടെ വലത്തു കൈ വലിച്ചുകൊള്ളുന്നതിനു മുമ്പായി നാം തന്റെ അടുക്കലേക്കു ഓടി ചെല്ലുക. പകൽ മിക്കവാറും കഴിഞ്ഞു, എന്നുള്ളതു നമ്മുടെ മരണം സമീപത്തു വാതുക്കൽ നില്ക്കുന്നു എന്നത്രെ. ആകയാൽ ഈ അല്പം പകലുള്ളപ്പോൾ അതായതു പതിനൊന്നാം മണിനേരത്തെ വേലക്കാരോടുകൂടെ തന്റെ തോട്ടത്തിൽ നീതി വേല ചെയ്യണം. ഇപ്പോൾ കൎത്താവു കരുണയുടെ (കരുണ ചെയ്യുന്ന) സിംഹാസനത്തിൽ ഇരിക്കുന്നുവെങ്കിലും ഇനിയും താൻ നീതിയുടെ (കരുണ ചെയ്യാത്ത) സിംഹാസനത്തിൽ ഇരിപ്പാനിരിക്കുന്നു. എന്തുകൊണ്ടെന്നാൽ "അംഗീകാരകാലത്തു ഞാൻ നിന്നോടു ഉത്തരം പറഞ്ഞു എന്നും രക്ഷയുടെ (രക്ഷയ്ക്കായി നിയമിക്കപ്പെട്ടിരിക്കുന്ന) നാളിൽ ഞാൻ നിന്നെ സഹായിച്ചു എന്നും പറയപ്പെട്ടിരിക്കുന്നു. കണ്ടാലും ഇപ്പോൾ അംഗീകാര കാലം ഇപ്പോൾ രക്ഷയുടെ നാൾ. (൨ കോറന്തി. ൬. ൨) സകലത്തിനും നിശ്ചയിക്കപ്പെട്ട ഓരോ കാലം ഉണ്ടു. വിതക്കുന്നതിനു ഒരു കാലവും ഫലം പുറപ്പെടുവിക്കുന്നതിനു ഒരുകാലവും വിളവു എടുക്കുന്നതിനു ഒരു കാലവും തന്നെ. വിതയുടെ കാലം പണ്ടെ തന്നെ പ്രസംഗവാക്യപ്രകാരം നമ്മിൽ നിവൃത്തിച്ചിരിക്കുന്നു. ആകയാൽ നാം, ദൈവത്തിന്റെ ദീൎഘക്ഷമയാൽ, തന്റെ കൃപമൂലം ഇപ്പോൾ ജീവനോടിരിക്കുന്ന ഈ കാലം ഫലം പുറപ്പെടുവിക്കേണ്ടു കാലം ആകുന്നു.

എന്തു ഫലം പുറപ്പെടുവിക്കണം എന്നു പറയുന്നുവെങ്കിൽ, പ്രസംഗികളിൽ വെച്ചു ശ്രേഷ്ഠൻ എന്നു സാക്ഷി ലഭിച്ചവനായി നമ്മുടെ കൎത്താവിനെ ചൂണ്ടികാണിച്ചുകൊണ്ടു പ്രസംഗിച്ചവനായ മാർ യോഹന്നാൻമാംദാനാ, വനത്തിൽ വിളിച്ചുപറഞ്ഞപ്രകാരം അനുതാപത്തിനു യോഗ്യമായ ഫലം പുറപ്പെടുവിപ്പിൻ. (മത്താ. ൩. ൮)

ഒന്നാമതായി അനുതാപത്തിന്റെ ഫലം എന്നു പറയുന്നതു, മുൻ ചെയ്തുപോയ പാപങ്ങളെ എല്ലാം ഓൎത്തുകൊണ്ടു അതിനെക്കുറിച്ചു മനസ്താപപ്പെടുകയും അവയെ മരണനഞ്ചിനെപ്പോലെ വെറുക്കയും, പിന്നീടു അതിനെ ചെയ്കയില്ലെന്നു ശപഥം ചെയ്കയും, ചെയ്തുപോയ പാപങ്ങളുടെ മോചനത്തിനായി, ആ പാപിയായ സ്ത്രീയെപ്പോലെ, തകൎന്നഹൃദയത്തിൽനിന്നും കണ്ണുനീർ വാൎത്തുകൊണ്ടിരിക്കയുമാകുന്നു.

നമ്മുടെ പാപം രക്താംബരംപോലെ എത്രതന്നെ കടുംചുവപ്പായിരുന്നാലും അവ ഹിമംപോലെ വെണ്മയാക്കപ്പെടും. പിന്നെയും "പാപം" എന്നുള്ളതു ക്ഷമിക്കപ്പെടാത്ത ഒന്നായിരുന്നെങ്കിൽ, വിശുദ്ധ ശ്ലീഹന്മാർ, പ്രാൎത്ഥിപ്പാൻ തങ്ങളെയും പഠിപ്പിക്കണമെന്നു നമ്മുടെ കൎത്താവിനോടു ആവശ്യപ്പെട്ടപ്പോൾ, നമ്മുടെ രക്ഷകാരന്റെ തിരുവായിൽനിന്നു അവൎക്കു ചൊല്ലിക്കൊടുത്തതായി, ദൈവത്തിന്റെ മഹത്വവും മനുഷ്യന്റെ ദീനതയും പൂൎണ്ണമായി അതിൽ വിളങ്ങിയിരുന്ന ആ വിലയേറിയ പ്രാൎത്ഥനയുടെ ഒരു ഭാഗം "ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിച്ചുകൊള്ളേണമെ" എന്നിപ്രകാരം പഠിപ്പിച്ചതു എങ്ങിനെ? പ്രാൎത്ഥനയെ കൈക്കൊണ്ടു അവയ്ക്കു ഉത്തരമരുളുന്നവനായ താൻ, കൈക്കൊള്ളപ്പെടുവാൻ പാടില്ലാത്ത ഒരു പ്രാൎത്ഥനയെ അവൎക്കു കാണിച്ചുകൊടുക്കുമൊ.

ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോടു ക്ഷമിക്കണമെന്നു മനുഷ്യവൎഗ്ഗം അപേക്ഷിപ്പാനായിട്ടു അവരുടെ അപ്പോഴത്തെ പ്രതിനിധികളായ ശു: ശ്ലീഹന്മാരെ അറിയിച്ചുകൊടുത്തതിനാൽ തന്നെ, നല്ലവനെന്നൊ അല്ലാത്തവനെന്നൊ വേൎതിരിവു വിചാരിക്കാതെ മനുഷ്യവൎഗ്ഗം ആകപ്പാടെ പാപത്തിൻകീഴാകയാൽ മോചനം അപേക്ഷിച്ചുകൊള്ളണമെന്നും, താൻ അവരോടു ക്ഷമിക്കുന്നതാണെന്നും ഉറപ്പുകൊടുത്തതായി തെളിയുന്നുവല്ലോ. എന്നാൽ ഇതിന്റെ അന്ത്യഭാഗമായി "ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതുപോലെ" എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു, നമ്മുടെ രക്ഷയുടെ കാതലായ "പാപമോചനം" നമുക്കു കിട്ടണമെങ്കിൽ നാമും നമ്മോടു അകൃത്യം ചെയ്തിട്ടുള്ള എല്ലാവരോടും പൂൎണ്ണമായി ക്ഷമിച്ചുകൊള്ളേണ്ടതാണെന്നു അറിയിച്ചിരിക്കുന്നു. അത്രയു സ്വൎഗ്ഗത്തിലുള്ള നമ്മുടെ പിതാവു നമ്മോടും ക്ഷമിപ്പാനായിട്ടുതന്നെ എന്നു വീണ്ടും സ്ഥിരപ്പെടുത്തി കല്പിച്ചിരിക്കുന്നു.

ഇതിനാൽ നാം സാക്ഷാൽ അനുതാപപ്പെടുക എന്നതു നമ്മുടെ സഹജികളായ മനുഷ്യരോടു നാം ക്ഷമിച്ചതിന്റെ ശേഷം, "ഞങ്ങളുടെ പാപങ്ങളെ ഞങ്ങളോടു ക്ഷമിച്ചുകൊള്ളണമെ" എന്നു ദൈവത്തോടു അപേക്ഷിച്ചു, തന്റെ സ്ഥാനാപതിയായ പട്ടക്കാരന്റെ അടുക്കൽ സകല പാപങ്ങളെയും ഏറ്റുപറഞ്ഞു അവൻ മുഖാന്തിരം ദൈവ

അതിൽനിന്ന മോചനം ലഭിച്ചശേഷം തന്റെ ശക്തിക്കതക്കവണ്ണം സൽപ്രവൃത്തികളാകുന്ന, ഉപവാസം, പ്രാൎത്ഥന, ധൎമ്മം മുതലായവയെ ചെയ്തു എല്ലാപ്പോഴും സമാധാനമുള്ള ഹൃദയവും, വെടിപ്പുള്ള മനസ്സാക്ഷിയും കാത്തുംകൊണ്ടു, തന്നത്താൻ കറ കൂടാതെയും മലിനത കൂടാതെയും, തന്റെ ആയുസ്സിനെ, ദൈവതിരുസന്നിധിയിൽ പ്രസാദവും മനുഷ്യരുടെ ഇടയിൽ സമ്മതവും മറ്റുള്ളവരാൽ കണ്ടു പഠിപ്പാൻ വിഷയമായി തെളിഞ്ഞുകാണപ്പെടുവാൻതക്ക യോഗ്യതയുള്ളതുമായി "ഒരു ഉത്തമ ദൈവഭക്തന്റെ ജീവിതമായി" കഴിച്ചുകൂട്ടുകയാകുന്നു.

ആകയാൽ പ്രിയരെ! നിങ്ങളിൽനിന്ന അകന്നു, നിങ്ങളുടെ കാഴ്ചയിൽ നിന്ന മറവായിരുന്ന സ്വൎഗ്ഗരാജ്യം, നിങ്ങളോടു അടുത്തു, നിങ്ങളുടെ കൈകളാൽ സ്പൎശിക്കത്തക്കവണ്ണം ഏത്രയും സമീപിച്ചിരിക്കുന്ന ദിനാൽ, നിങ്ങളുടെ ജഡത്തിൽ ഇനിയും പാപവികാരങ്ങളിൽ ഉല്ലസിച്ചു, അതിന്റെ അറെപ്പുകെട്ട വഷളായ പ്രവൃത്തികളിലേക്കു ചായുന്ന വഞ്ചനയുള്ള വില്ലുപോലെ, അതിൽനിന്നു നിങ്ങൾ തെറ്റിമാറിപ്പോകാതിരിപ്പാൻ സൂക്ഷിച്ചുകൊള്ളണം. ഈ വിലയേറിയ സമയത്തെ നാം നിസ്സാരമായി വിചാരിച്ചാൽ എങ്ങിനെ തെറ്റിഒഴിയും. സ്വൎഗ്ഗം നിനക്കു സമീപമായി, നീ സ്വൎഗ്ഗത്തോടു അനുരൂപമായി നിന്റെ ഹൃദയം സ്വൎഗ്ഗീയസിംഹാസനത്തോടു സമമായി നിന്റെ പാപഹൃദയത്തെ അനുതാപ കണ്ണുനീർതുള്ളികളുടെ കൈക്കൂലികൊണ്ടു നിനക്കു നേടാകുന്ന, (സകലത്തെയും ശുദ്ധീകരിക്കുന്ന) ദൈവകുഞ്ഞാടിന്റെ വിലയേറിയ രക്തംകൊണ്ടു തളിച്ചു ശുദ്ധീകരിക്കപ്പെട്ട കൊട്ടാരമാക്കിത്തീൎത്ത, സ്വൎഗ്ഗീയസിംഹാസനത്തിൽ ഇരിക്കുന്നവൻ, ബലഹീനതയുള്ള നിന്റെ ഹൃദയത്തിൽ അധിവസിക്കുമ്പോൾ അനുഭവിക്കാകുന്ന ഭാഗ്യം അവൎണ്ണനീയമത്രെ.

---

## ആലുവാ തൃക്കുന്നത്തു സിമ്മനാരി നിൎവ്വാഹക സംഘം വക ദ്വൈവാൎഷിക റിപ്പോൎട്ട്.

രക്ഷിതാവായ യേശുമിശിഹാ മാൎ വിളിക്കപ്പെട്ടതും തന്റെ അപ്പോസ്തോലന്മാരിൽ ഒരുവനായ മാൎത്തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും ആ പിന്തുടൎച്ചയിൽ അന്ത്യോഖ്യായുടെ മാറാൻ മാർ ഇഗ്നാത്യോസ് പാത്രിയൎക്കീസുബാവാ ആകുന്ന വേദതലവനാൽ ഭരിക്കപ്പെടുന്നതുമായ മലബാറിൽ അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട ഒരു സ്ഥലത്തു വൈദീകവിദ്യാൎത്ഥികൾക്കും കൂടി ഉപയോഗപ്പെടത്തക്കവണ്ണം കോട്ടയം മാർ ദിവന്നാസ്യോസ് സിമ്മനാരിയുടെ സ്വരൂപത്തിൽ ഒരു വിദ്യാലയം സ്ഥാപിക്കേണ്ടതാണെന്ന [illegible]

മീനം ൧൯-ാം ൹ നി. വ. ദി. ശ്രീ. അങ്കമാലി കോട്ടയം ഇടവകകളുടെ മാർ പൌലോസ അത്താനാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻ കീഴിൽ രാ സഫചത്തു കൂടിയ പൊതുയോഗത്തിൽ തീൎച്ചപ്പെടുത്തുകയും അതിലേക്കായി ഒരു നിൎവാഹക സംഘത്തെ ഏൎപ്പെടുത്തുകയു ചെയ്തതു ഈ റിപ്പോൎട്ടിന്ന കാരണമാകുന്നു. ഞങ്ങളെ ഇതിന്ന ശക്തിപ്പെടുത്തിയ ദൈവത്തെ ഒന്നാമതായി ഹൃദയപൂൎവ്വം മഹത്വപ്പെടുത്തുന്നു.

ടി. പൊതുയോഗത്തിൽ സിമ്മനാരി പണി ചിലവിലേക്കായി അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളികളിലെയും ഒരോണ്ടത്തെ ആകെ വരുമാനം ഏറിയാൽ ൪ തവണകൊണ്ടും അതിൽ നാലിൽ ഒരംശം മൂന്നുമാസത്തിനകവും പള്ളിക്കാർ കൊടുക്കണമെന്നു ചെയ്തിരുന്ന നിശ്ചയപ്രകാരം വരുമാനം എത്രയെന്നു നിൎണ്ണയിക്കേണ്ടതിലേക്കും നാലൊന്നു സംഖ്യ പിരിക്കേണ്ടതിലേക്കും മററുമായി പ്രസിഡണ്ടു മെത്രാപ്പോലീത്താ അവർകളുടെ കല്പനസഹിതം കൊച്ചുപൌലോസ്സറമ്പാച്ചനും ഗീവറുഗീസ്സറമ്പാച്ചനും പള്ളികളിൽ സഞ്ചരിക്കയും പള്ളിക്കാരെ താല്പൎയ്യപ്പെടുത്തുകയും ചെയ്തു. ചില പള്ളികളിൽ കണക്കും തിരട്ടും തക്ക സമയത്തു തീൎന്നിരുന്നതുകൊണ്ടു മേൽപറഞ്ഞ കാൎയ്യങ്ങൾക്കു വളരെ സൌകൎയ്യവും മററു ചില പള്ളികളിൽ ശരിയായ കണക്കു ഇല്ലാതെയും തിരട്ടു മുതലായതു തീരാതെയും ഇരുന്നതിനാൽ താമസവും അല്പം കുഴപ്പവും ഉണ്ടായി എന്നുള്ള വിവരവും മേലിൽ എങ്കിലും തക്ക കാലത്തും വേണ്ട വിധത്തിലും എല്ലാ പള്ളികളിലും കണക്കുകൾ തയ്യാറാകുന്നപക്ഷം ഈ കാൎയ്യത്തിലേക്കു മാത്രമല്ല പള്ളികളുടെ അഭിവൃദ്ധിക്കും അതു ഗുണപ്രദമായിരിക്കും എന്നുള്ള വിവരവും ഇവിടെ പ്രസ്താവിക്കുന്നതു അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

അസാധാരണമായ ബുദ്ധിവിശേഷം, അമിതമായ ദ്രവ്യപുഷ്ടി, പരോപകാരതല്പരത, ഉൽകൃഷ്ടവിദ്യാസമ്പാദനം മുതലായവകളാൽ ശോഭിച്ചിരുന്ന ആളും നിൎവാഹകസംഘത്തിന്റെ കൂട്ടസിക്രട്ടറിയും, ഖജാൻജിയുമായിരുന്ന കുളങ്ങരെ മിസ്റ്റർ മാത്യു ബി. ഏ. ബി. എൽ അവർകളുടെ അകാലവിയോഗം നിമിത്തം നമ്മുടെ സമുദായത്തിന്ന പൊതുവിലും ഈ സിമ്മനാരിക്കു പ്രത്യേകിച്ചും സംഭവിച്ചിട്ടുള്ള നഷ്ടം അവൎണ്ണനീയമാകുന്നു. പട്ടക്കരിൽ ഉൽകൃഷ്ടവിദ്യാഭ്യാസം വൎദ്ധിപ്പിക്കേണ്ടതിലേക്കു ഇവിടെ ഒരു സിമ്മനാരി സ്ഥാപിച്ചു പഠിത്വം നടത്തേണ്ടതിലേക്കും അദ്ദേഹത്തിന്ന എത്രത്തോളം താല്പൎയ്യമുണ്ടായിരുന്നു എന്നും സിമ്മനാരിയുടെ വലിയ ഭാരം താൻതന്നെ വഹിച്ചുകൊള്ളാമെന്നും മററും ടി. യാന്റെ ചില എഴുത്തുകളിൽനിന്നു കാണുന്നതുകൊണ്ടു നമുക്കു ഏകദേശം ഊഹിക്കാവുന്നതാണല്ലൊ.

കഴിഞ്ഞുപോയ മിസ്റ്റർമാത്യുവിനുപകരം തൽക്കാലത്തേക്കു ഖജാൻജിയായി ഒരാളെ നിയമിക്കുന്നതിലേക്കും മററുമായി കഴിഞ്ഞ കന്നി ൧൧-ാം നു- നിർവ്വാഹകസംഘം കൂടി ആ സ്ഥാനത്തേക്കു പള്ളിക്കരെ ചിറേറത്തു മിസ്റ്റർ പൈലി ഇത്താപ്പിരിയെ നിയമിക്കയും കഴിഞ്ഞ കുംഭമാസം ൨-ാം നു- ടി. സംഘം വീണ്ടും കൂടി പൊതുയോഗം കൂടുന്നതിനെ സംബന്ധിച്ചും കണക്കു മുതലായതുകളെ തയ്യാറാക്കുന്നതിനെ സംബന്ധിച്ചും വേണ്ട നിശ്ചയങ്ങൾ ചെയ്കയും ചെയ്തിട്ടുണ്ടു.

കെട്ടിടം പണിവകെക്കായി ഇതുവരെ ഇരുപതിനായിരത്തിൽപരം കല്ലു ശേഖരിക്കയും തൽക്കാലം ആവശ്യമുള്ള മരപ്പണികൾക്കായി ഒരു ഉടമ്പടിക്കാരനെ ഏർപ്പെടുത്തി അതിലേക്കു ൫൦൦ ഉറുപ്പിക അയാൾക്കു കൊടുക്കയും ചെയ്തിട്ടുള്ളതും ൧൯൦൪-കുംഭം ൧൭-ാം നു- സിമ്മനാരിക്കു അടിസ്ഥാനമിട്ടു പണി ആരംഭിക്കയും ഇപ്പോൾ കാണപ്പെടുന്നപ്രകാരം തറപണി തീരുകയും ചെയ്തിട്ടുള്ളതുമാകുന്നു.

ഈ കഴിഞ്ഞ കുംഭം ൨൬-ാം നു- നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ സ്ഥലത്തു എഴുന്നള്ളി കെട്ടിടം പണികണ്ടു സന്തോഷിക്കയും ആയതു വേഗം നിവൃത്തിച്ചു പാഠം നടത്തേണ്ടതിലേക്കു ഉത്സാഹിപ്പിക്കയും എല്ലാ പള്ളിക്കാരുടെയും ജനങ്ങളുടെയും സഹായത്തിനും താല്പൎയ്യത്തിനുമായി പൊതുവിൽ ഒരു കല്പന തരികയും ചെയ്തിട്ടുള്ളതും അതു ഈ സഭ മുമ്പാകെ വായിക്കുന്നതു പ്രയോജനകരമായിരിക്കുമെന്നു വിചാരിച്ചു വായിച്ചുകൊള്ളുന്നതുമാകുന്നു. (കല്പന)

വിശേഷിച്ചും ഈ കുംഭമാസം ൨൭-ാം നു- തിരുവിതാംകൂർ ദിവാൻജി, ദിവാൻ ബഹദൂർ കൃഷ്ണസ്വാമി രായർ അവർകൾ സ്ഥലം സന്ദർശിച്ചു സന്തോഷിക്കയും അതിന്റെ നടത്തിപ്പിനെപ്പററിയും മററും ചില ആലോചനകൾ പറഞ്ഞുതരികയും ചെയ്തിട്ടുള്ളതു പ്രസ്താപയോഗ്യമെന്നു വിചാരിക്കുന്നു.

തന്റെ അനേക ജോലികൾക്കിടയിൽ ഈ കെട്ടിടം പണിക്കു ആവശ്യമായ പ്ലാൻ മുതലായതു എത്രയും വേഗത്തിൽ തയ്യാറാക്കി അയച്ചുതന്ന സൂപ്രവൈസർ സി ജെ. മാണി അവർകൾക്കും അതിലേക്കായി ടി. യാനെ പ്രത്യേകം ഉത്സാഹിപ്പിച്ച മിസ്റ്റർ കെ. സി. ചാക്കോതരകൻ അവർകൾക്കും കോട്ടയത്തു കൊച്ചുവീട്ടിൽ കോര അവർകൾക്കും ഈ സ്ഥലത്തു സ്ഥിരവാസം ചെയ്തു കെട്ടിടം പണിക്കു അത്യുത്സാഹം ചെയ്യുന്ന പൈനാടത്തു ദി. ശ്രീ ഔസേപ്പുശെമ്മാശൻ അവർകൾക്കും പള്ളികളിൽനിന്നു പണം പിരിച്ചയക്കേണ്ടതിലേക്കും മററും വേണ്ട ശ്രമങ്ങൾ ചെയ്യുന്ന മേൽ യോഗസമാജികന്മാർക്കും മററു ഈ കാൎയ്യത്തിൽ താല്പൎയ്യക്കാരായ എല്ലാവർക്കും ഞങ്ങൾ ഈ അവസരത്തിൽ നന്ദി പറഞ്ഞുകൊള്ളുന്നു.

വരവുചിലവുകൾക്കുള്ള നാൾവഴി പുസ്തകം ഈ സഭമുമ്പാകെ ഇതുസഹിതാ ഹാജരാക്കുന്നു.

എന്നു ൧൯൦൪. മീനം ൧൮-ാം നു-

ആലുവാ തൃക്കുന്നത്തുപള്ളി.

ആജ്ഞാപ്രകാരം ട്രസ്റ്റിസിക്രട്ടറിയും ചെജാൻജിയുമായ

കൊച്ചുപൌലോസുറമ്പാൻ,

൧൯൦൩ മീനം ൧൯-ാം നു- മുതൽ ൧൯൦൪ മീനം ൧൭-ാം നു- വരെയുള്ള
ആലുവാ തൃക്കുന്നത്തു സിമ്മനാരി വക വരവു ചിലവുകൾക്കു തിരട്ടു.

| വരവുവിവരം. | രൂ. | ണ. | സ. |
|---|---|---|---|
| അങ്കമാലി അകപ്പറമ്പു പള്ളികളിൽനിന്നും ... ... | ൧൫൯ | ൭ | ൪ |
| പറവൂർ പള്ളി ... ... ... ... | ൨൦൦ | ൦ | ൦ |
| കല്ലുംപടിപള്ളി ... ... ... ... | ൨൫൬ | ൪ | ൦ |
| പള്ളിക്കര പള്ളി ... ... ... ... | ൧൨൫ | ൦ | ൦ |
| കുന്നക്കുരുടി പള്ളി ... ... ... ... | ൧൪൮ | ൮ | ൦ |
| റാക്കാട്ടു പള്ളി ... ... ... ... | ൨൫ | ൦ | ൦ |
| മഴുവന്നൂർ പള്ളി ... ... ... ... | ൨൫ | ൦ | ൦ |
| അല്ലപ്ര പള്ളി ... ... ... ... | ൧൨ | ൮ | ൦ |
| കോതമംഗലത്തു ചെറിയ പള്ളി ... ... ... | ൧൦൦ | ൦ | ൦ |
| ആകെ ... ... ... ... ... | ൧൦൫൧ | ൧൧ | ൪ |
| ദാനം വക ... ... ... ... ... | ൪ | | |
| ഇനം ൨-ൽ ആകെ വരവു ... ... ... | ൧൦൫൫ | ൧൧ | ൪ |

ചിലവു വിവരം.

| | | | |
|---|---|---|---|
| കല്ലു മുറിപ്പിച്ചതിനു ... ... ... ... | ൧൪൪ | ൫ | ൫ |
| മണൽ ഇറക്കിച്ചതിനു ... ... ... ... | ൩൩ | ൧൧ | ൦ |
| കക്കാ ഇറക്കിച്ചതിനു ... ... ... ... | ൪൮ | ൧൨ | ൦ |
| കൽപ്പൊടി വകക്കു ... ... ... ... | ൧൫ | ൪ | ൫ |
| കൽചുമട്ടുവകക്കു ... ... ... ... | ൩൧ | ൧൫ | ൦ |
| ചൂളെക്കു വിറകിനു ... ... ... ... | ൩൮ | ൦ | ൦ |
| തടിവകെക്കു ... ... ... ... ... | ൫൧൦ | ൦ | ൦ |
| ചൂള വച്ച വകെക്കു ... ... ... ... | ൨൦ | ൧ | ൧ |
| സമ്മാനം വകെക്കു ... ... ... ... | ൧ | ൮ | ൦ |
| പലവക ചിലവു ... ... ... ... ... | ൨൯ | ൮ | ൮ |
| കൂലി ചിലവു ... ... ... ... ... | ൬൩ | ൧ | ൩ |
| ശമ്പള ചിലവു ... ... ... ... ... | ൧൦ | ൦ | ൦ |
| കൽപ്പണി വകെക്കു ... ... ... ... | ൬൧ | ൩ | ൮ |
| ഇനം ൧൩-ക്കു ആകെ ചിലവു ... ... ... | ൧൦൦൭ | ൬ | ൬ |

നീക്കി ഇരിപ്പു രൂപാ ൪൮. ണ. ൪. സ. ൧൦.

---

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ എഴുത്തു.

നമ്മുടെ എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

പ്രിയമുള്ളവരെ നമ്മുടെ വന്ദ്യസഹോദരൻ കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ അവർകളുടെ ഓർമ്മ അടുത്ത തുലാമാസം ൨൦ നു-ക്കു മലയാംകണക്കിൽ ൧൦൬൯ നു- ബുധനാഴ്ച പരുമലസിമ്മനാരിയിൽ വച്ചു നമ്മുടെ വിശുദ്ധ സഭയുടെ നിയമപ്രകാരം ഘോഷിച്ചുകഴിക്കുന്നതിനു നിശ്ചയിച്ചിരിക്കകൊണ്ടു, 'എല്ലാപള്ളിക്കാരും, വെള്ളിക്കുരിശു, കുട, കൊടി മുതലായ സാമാനങ്ങളോടുകൂടി തലെദിവസം പരുമലസിമ്മനാരിയിൽ എത്തി ഈ വിശുദ്ധ ഓർമ്മയിൽ സംബന്ധിക്കണമെന്നു എല്ലാവരോടും നാം ആവശ്യപ്പെടുന്നു.

ഇതു കൂടാതെ നമ്മുടെ പട്ടക്കാരുടെ ആത്മീയ ധ്യാനത്തിനായി ഏറ്റെപ്പെട്ടതിയിട്ടുള്ള വൈദീകയോഗവും അന്നു നടത്തണമെന്നു നിശ്ചയിച്ചിട്ടുള്ളതാകയാൽ പട്ടക്കാർ എല്ലാവരും അതിൽ കൂടിസംബന്ധിപ്പാൻ ഒരുങ്ങിപോരേണ്ടതുമാകുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്നു ൧൦൬൯ കന്നി ൨൩ നു.
കോട്ടയത്തു സിമ്മനാരിയിൽനിന്നും.

---

## സഭയും വേദപുസ്തകവും (തുടർച്ച്)

൨

കഴിഞ്ഞ ലക്കത്തിൽ പറഞ്ഞ മൂന്നു സംഗതികൾ കൊണ്ടു 'അതായതു- പുസ്തകത്തിന്റെ പ്രയാസം, വായനക്കാരന്റെ അപ്രാപ്തി, എഴുത്തുകാരുടെ ആന്തരം, സാക്ഷാൽ വേദപുസ്തകം വ്യാഖ്യാനിക്കേണ്ടതു, തോന്നിയവർ ഒക്കെ അല്ലെന്നു തീരുമാനിക്കേണ്ടിയിരിക്കുന്നു. എന്നാൽ പിന്നെ അതു ആരാകുന്നു? ദൈവത്തിന്റെ സഭ ആകുന്നു എന്നു വന്നുകൂടുന്നു.

൧. ഇതിനെ ആദ്യ തലമുറയിൽ നോക്കുക. കൂശായ അധികാരി ഊർശ്ലേമിലെ ശുശ്രൂഷ കഴിഞ്ഞു തന്റെ രഥത്തിൽ കയറി തിരിച്ചുപോകുമ്പോൾ "അവൻ കുലെക്കു കുഞ്ഞാടു പോലെ കൊണ്ടുപോകപ്പെട്ടു, രോമം കത്രിക്കുന്നവന്റെ മുമ്പാകെ പെണ്ണാടു പോലെ മിണ്ടാതെയിരുന്നു; അപ്രകാരം അവന്റെ വായ് അവൻ തുറന്നില്ല" എന്നു എശായാ ദീർഘദർശിയിൽ ആ സാരമേറിയഭാഗം അവൻ വായിക്കയായിരുന്നു. മുൻലക്ക മുഖവുര വാക്യം പറയുന്നതുപോലെ "നീ വായിക്കുന്നതു തിരിച്ചറിയുന്നുവൊ"? എന്നു ശു: പീലിപ്പോസ ചോദിക്കുന്നു. ഉത്തരം: "ഒരുവൻ കാണിച്ചുതരാതെ അതു എനിക്കു എങ്ങിനെ കഴിയും"! അപ്പോൾ ശു: പീലിപ്പോസ അർത്ഥം പറയുന്നു. എന്നാൽ അതു എതു അധികാരം കൊണ്ടു? (ഇവിടെ ആണ് കാര്യസാരം. "ഈ ഭാഗം ഞാൻ മുമ്പെതന്നെ പഠിച്ചിട്ടുള്ളതാകുന്നു, ഇതിന്റെ അർത്ഥം എനിക്കു തോന്നുന്നതു ഇന്നതാകുന്നു" എന്നു

റെക്കു ബോധിച്ചതു പോലെ പറവാൻ താൻ വരുന്നുവൊ? ഒരിക്കലുമില്ല. ശ്ലീ: പീലിപ്പൊസ് സ്വയാഭിപ്രായങ്ങളും തോന്നലുകളും പറവാനല്ല അവിടെ വന്നതു. അകമെ എന്നപോലെ പുറമെ തന്നെയും ന്യായമായ അധികാരത്താൽ ആക്കപ്പെട്ട ഏതു സുവിശേഷ ശെമ്മാശനെയും പോലെ താൻ, ശുദ്ധിമാന്മാൎക്കു ഒരിക്കൽ ഭരമേല്പിക്കപ്പെട്ട വിശ്വാസത്തെ അറിയിപ്പാൻ കാതൊലിക്കാ സഭയുടെ നാവ് ആയിരുന്നു. സഭയുടെ വിശ്വാസത്തിനു ഒത്തതായി താൻ വേദത്തിന്റെ അൎത്ഥം പറയുന്നു. ഇങ്ങിനെ മുമ്പെ തന്നെ വേദപുസ്തകത്തിന്റെ അൎത്ഥം പറയുന്നതു സഭ ആകുന്നു.

൨. "അതു ശ്ലീഹന്മാരുടെ കാലത്തു എല്ലാം കൊള്ളായിരുന്നു, എന്നാൽ അവർ മരിച്ചശേഷം എങ്ങിനെ" എന്നു ചോദിക്കുമായിരിക്കും. എന്നാൽ രണ്ടാം തലമുറയിലേക്കു കടക്കുക. ശ്ലീഹന്മാർ കഴിഞ്ഞു, എന്നാൽ അവരുടെശിഷ്യന്മാർ ജീവിച്ചിരിക്കുന്നു. വേദവാക്യത്തിന്റെ അൎത്ഥത്തെക്കുറിച്ചു തൎക്കം ഉണ്ടായാൽ, ശ്ലീഹന്മാർ അഭ്യസിപ്പിച്ചു പഠിപ്പിച്ച ആളിന്റെ അടുക്കലേക്കു തിരിയുന്നതിനെക്കാൾ അധികം പ്രകൃതം എന്തുള്ളു? "കൎത്താവു തന്നെ, തന്റെ തലമേൽ വാഴ്‌വിന്റെ കൈകളെ വെച്ചു എന്നു വിചാരിക്കപ്പെടുന്ന അന്ത്യോക്യായുടെ മേലദ്ധ്യക്ഷനായ ഇഗ്നാത്യോസെ! ശ്ലീ: യോഹന്നാൻ എവൻഗേലിസ്തായെ അടുത്ത അറിഞ്ഞ നിങ്ങൾ; ശ്ലീ: പൌലൂസ പ്രസംഗിക്കുന്നതു പലപ്പോഴും കേട്ടിട്ടുള്ള നിങ്ങൾ കുറച്ചുനാൾക്കു മുമ്പു ശ്ലീ: പത്രൊസ ഇരുന്ന സ്ഥലത്തു ഇരിക്കുന്ന നിങ്ങൾ! അവരുടെ എഴുതപ്പെടാത്ത വചനങ്ങൾ തങ്ങളുടെ ചെവികളിൽ ഇപ്പോഴും മുഴങ്ങിക്കൊണ്ടിരിക്കുന്ന നിങ്ങൾ; സഭയുടെ നടപ്പിനെയും സഭയുടെ വിശ്വാസത്തെയും കുറിച്ചു നിങ്ങളുടെ അറിവു അവരിൽനിന്നു ഒക്കെയും ലഭിച്ച നിങ്ങൾ- ശ്ലീ: യോഹന്നാൻ ഇവിടെ മനസ്സിൽ കണ്ട അൎത്ഥം എന്തെന്നു ഞങ്ങളോടു പറവിൻ. ഇതുപോലെ ഉള്ള ഒരു സംഗതിയിൽ ശ്ലീ: പൌലൊസ് എന്തു ചെയ്യുമായിരുന്നു?"

ഒരു കഥ എന്നല്ല, വാസ്തവമായ ചരിത്രമത്രെ താഴെ പറയുന്നതു. മശിഹാകാലം ഇരുനൂറിൽ ഫ്രാൻസിലെ ഒരുനഗരത്തിൽ ഒരുമേലദ്ധ്യക്ഷൻ (ഐറീനിയസ്) ഉണ്ടു. താൻ ഇപ്പോൾ വൃദ്ധനായി ആസിയായിലെ തന്റെ ബാല്യ ദിവസങ്ങളെ പിറകോട്ടു നോക്കുന്നു. താൻ എഴുതിയിരിക്കുന്നതു എന്തെന്നാൽ:- അടുത്ത സംഗതികളെക്കാൾ ആ കാലത്തു ഉണ്ടായവയെ സംബന്ധിച്ചു ഇനിക്കു അധികം ഓൎമ്മ ഉണ്ടു......വാഴ്ത്തപ്പെട്ട പൊലിക്കൎപ്പൊസ (ശ്ലീ: യോഹന്നാന്റെ ഒരു ശിഷ്യൻ) ഇരുന്നു സംഭാഷിച്ചുവന്ന സ്ഥലം—തന്റെ ഗമനവും ആഗമനവും- തന്റെ സാധാരണ ജീവിതവും താൻ, ജനത്തോടു പറഞ്ഞ പ്രസംഗങ്ങളോടുകൂടെ തന്റെ ആകൃതിയും യോഹന്നാനോടും (എവൻഗേലിസ്തൻ) കൎത്താവിനെ കണ്ടുശേഷം പേരോടുമുള്ള തന്റെ അടുത്ത പരിചയമുള്ള സംസൎഗ്ഗത്തെക്കുറിച്ചു താൻ എങ്ങിനെ പറഞ്ഞുവന്നു എന്നും അവരുടെവാക്കുകളെ താൻ എങ്ങിനെ ഓൎത്തുവരുന്നു എന്നും വിവരിച്ചു പറഞ്ഞതു എല്ലാം ഇനിക്കു നല്ല ഓൎമ്മ ആകുന്നു."

ഇങ്ങിനെ രണ്ടാംതലമുറയിൽ സഭ വേദപുസ്തകവ്യാഖ്യാനം പറഞ്ഞു എന്നു സ്പഷ്ടമാകുന്നു.

൩. "ഇതും ഒരു തലമുറയുടെ ഗുണമേ ഉണ്ടായിരുന്നുള്ളു" എന്നു പറയുന്നുവൊ? പിന്നെയും നോക്കുക. മൂന്നാം തലമുറ ആയി. ശ്ലീഹന്മാർ കഴിഞ്ഞു; അവരുടെ ശിഷ്യന്മാരും കഴിഞ്ഞു. എന്നാൽ സഭ ജീവിച്ചിരിക്കുന്നു. പട്ടണങ്ങൾതോറും പള്ളികൾ ഉണ്ടു. സുറിയാനഗരങ്ങളിലും ഗ്രീക്കുസംസ്ഥാനങ്ങളിലും മെഡിറ്ററേന്യനിൽ കൂടെ പടിഞ്ഞാറെ അറ്റംവരെ സഭകൾ ഉണ്ടായിരിക്കുന്നു. അവർ ഭാഷകളിലും ജാതികളിലും വ്യത്യാസം ഉണ്ടു. അവർ, മല, നദി, കടൽ, ഇവയാൽ വേൎതിരിയപ്പെട്ടിരിക്കുന്നു. എന്നാൽ അവരുടെ ഇടയിൽ ഒക്കെയും ഒരുബലമായ സാമ്യവും ഒരുപ്രത്യേക കുടുംബം എന്ന അടയാളവുമുണ്ടു. അവർ സഹോദരികൾ ആകുന്നു. അവരുടെ വിശ്വാസം ഒന്നു ആകുന്നു; അവരുടെ നടപ്പും അങ്ങിനെതന്നെ. വാസ്തവത്തിൽ അവർ ഒന്നുതന്നെ ആകുന്നു. അവരുടെ വന്ദനയും അവരുടെ മുഖവും ഭാവങ്ങളും ഒന്നുതന്നെ. അവരുടെ വിശ്വാസം, മുമ്പെതന്നെ ചില ചുരുങ്ങിയ പ്രമാണങ്ങളിലേക്കു ആക്കിട്ടുണ്ടു. എന്നാൽ ഇത്ര വളരെ അകന്നിരിക്കുന്ന സഭകൾ ഒരുപോലെയിരിക്കുന്നതും ചേൎന്നിരിക്കുന്നതും എന്തുകൊണ്ടു? തെറ്റിപ്പോകുവാൻ ഇവർ എല്ലാവരും ഒന്നിച്ചു എന്നു വന്നുകൂടാ. ഇവർ എല്ലാവരും ഒരുപോലെ സത്യത്തെ വിട്ടുപോയിരിപ്പാൻ കഴികയില്ല. അവർ ശ്ലീഹന്മാരിൽനിന്നു അകന്നിരുന്നു എങ്കിൽ തമ്മിൽ തമ്മിലും വ്യത്യാസപ്പെട്ടിരിക്കുമായിരുന്നു.

ഈ യുക്തി തന്നെ മൂന്നാം നൂററാണ്ടിൽ തേർത്തുല്ല്യൻ എന്ന എഴുത്തുകാരൻ ഉപയോഗിച്ചു—"ഞാൻ അതിനെ മൂപ്പന്മാരിൽനിന്നു കൈക്കൊണ്ടു എന്റെ സാക്ഷിയാൽ സത്യത്തിനു കൂടുതൽ സ്ഥിരതയെ തരത്തക്കവണ്ണം ഞാൻ എഴുതിയിരിക്കുന്നതുപോലെ എത്തു കാലത്തും ഞാൻ കൃത്യമായി നിശ്ചയപ്പെടുത്തി എന്റെ ഓൎമ്മയിൽ നിക്ഷേപിച്ചിരിക്കുന്നതെല്ലാം നിങ്ങളുടെ പ്രയോജനത്തിനായും എന്റെ വ്യാഖ്യാനത്തോടു ചേൎപ്പാൻ ഞാൻ ഖേദിക്കുന്നില്ല. എന്തെന്നാൽ സത്യത്തെ പഠിപ്പിക്കുന്നവരെ അല്ലാതെ പലരെയും പോലെ, പലതും പറയുന്നവരെ കേൾപ്പാൻ ഇനിക്കു ഒരിക്കലും ഇഷ്ടമില്ല. നമ്മുടെ വിശ്വാസത്തിനു കൎത്താവിൽനിന്നു തരപ്പെട്ടവയും സത്യത്തിൽനിന്നുതന്നെ വന്നിട്ടുള്ളവയുമല്ലാതെ ഇതരകല്പനകളെ എഴുതുന്നവരെയും ഇനിക്കു പക്ഷമല്ല. എന്നാൽ എവിടെ എങ്കിലും പട്ടക്കാരുടെ പിൻതുടൎച്ചക്കാരായ ആരെ എങ്കിലും ഞാൻ കണ്ടാൽ ആ പട്ടക്കാരുടെ ഉപദേശങ്ങൾ എന്തായിരുന്നു എന്നു ഞാൻ ചോദിക്ക പതിവായിരുന്നു. അന്ത്രാവോസൊ, പത്രൊസൊ, അല്ലെങ്കിൽ പീലിപ്പോസൊ എന്തു പറഞ്ഞു? തോമ്മാസിനാലൊ, യാക്കോബിനാലൊ, യോഹന്നാനാലൊ, മത്തായിയാലൊ അല്ലെങ്കിൽ നമ്മുടെ കൎത്താവിന്റെ ശിഷ്യന്മാരിൽ മററു വല്ലവരാലൊ എന്തു, കൎത്താവിന്റെ ശിഷ്യന്മാരായ അറിസ്തിയനാലൊ യോഹന്നാൻ കശ്ശീശായാലൊ എന്തു പറയപ്പെട്ടു? ഇപ്പോഴും ജീവിച്ചിരിക്കുന്നവരുടെ ജീവനുള്ള ശബ്ദത്തിൽനിന്നു എന്നപോലെ പുസ്തകങ്ങളിൽനിന്നു ഇനിക്കു അധികം ഗുണം കിട്ടി എന്നു ഞാൻ വിചാരിക്കുന്നില്ല." (യൂസിബിയസ് പകൎപ്പു, സഭാചരിത്രം ന: ൩൯)

ഇങ്ങിനെ അവരുടെ യോഗ്യത അവരുടെ സത്യത്തിനു ബലമായ ഒരു സാക്ഷി ആകുന്നു. ശ്ലീഹന്മാർ അവരെ അങ്ങിനെ ആക്കിയതുകൊണ്ടു അവർ അങ്ങിനെ ആകുന്നു. ശ്ലീഹന്മാർ പഠിപ്പിച്ചതു ഇതായിരുന്നതുകൊണ്ടു അവർ അവയെ പഠിപ്പിക്കുന്നു. ശ്ലീഹന്മാർ കഴിഞ്ഞു, അവരുടെ ശിഷ്യന്മാരും കഴിഞ്ഞു; എന്നാൽ അവരുടെ പ്രവൃത്തി ഇരിക്കുന്നു.

അപ്പോൾ, ശ്ലീഹന്മാരുടെ വചനങ്ങളുടെ അൎത്ഥത്തെ സംബന്ധിച്ചു ഒരു തൎക്കം ഉണ്ടായാൽ ശ്ലീഹന്മാരുടെ പ്രവൃത്തികളോടു ഒത്തുനോക്കുന്നതിനെക്കാൾ പ്രകൃതം എന്തുള്ളു? ഇതാ ജീവനുള്ള വ്യാഖ്യാനം ഇരിക്കുന്നു. ശ്ലീഹന്മാരുടെ മനസ്സു വാസ്തവമായി എന്തായിരുന്നു എന്നു തീരുമാനിക്കേണ്ടിവന്നതു സഭ ആയിരുന്നു.

൪. അല്ലെങ്കിൽ സഭയുടെ ആദ്യമിഷ്യൻ വേല നടപ്പിന്റെ വിധം നോക്കുക. സഭ വേദപുസ്തകം കൊടുത്തു തുടങ്ങിയില്ല; പിന്നെയൊ ആദ്യം സഭ ക്രിസ്തീയ സത്യത്തിന്റെ ലഘുതമായി ഒരു ചുരുക്കമായ അതിന്റെ വിശ്വാസത്തെ പഠിപ്പിച്ചു. പരിശുദ്ധ മുമ്മത്വമായ തന്റെ സ്വന്ത സ്വഭാവത്തിൽ ദൈവത്തെക്കുറിച്ചും; വിശുദ്ധ മനുഷ്യാവതാരമായി മനുഷ്യരോടുള്ള തന്റെ സംബന്ധത്തിൽ ദൈവത്തെക്കുറിച്ചു; പിന്നെ സഭ അതിന്റെ ആചാരങ്ങളെ പഠിപ്പിച്ചു, പിന്നീടു "നീ അവെക്കു ശിഷ്യപ്പെട്ടു എന്ന വചനങ്ങളുടെ സത്യം നീ അറിവാൻ" എന്നപോലെ ചിലക്ക് പുസ്തകങ്ങളും കൊടുത്തു എന്നു വരാം. അപ്പോൾ "നീ വായിക്കുന്നതു തിരിച്ചറിയുന്നുവൊ" എന്ന ചോദ്യം ഒരുവൻ കാണിച്ചുതരാതെ ഇനിക്കു എങ്ങിനെ കഴിയും" എന്നു ഉത്തരിക്കപ്പെടേണ്ടിയിരുന്നാൽ, വേദപുസ്തകം അതിൽ ഉത്ഭവിക്കയും വേദപുസ്തകം അതിൽ ക്രമീകരിച്ചിരിക്കയും ചെയ്ത സഭയായി, അവനു വിശ്വാസം കൊടുത്ത സഭയായി, അവനു വേദപുസ്തകം കൊടുത്ത സഭയിലേക്കല്ലാതെ അൎത്ഥം പഠിപ്പാൻ മനസ്സു തിരിയപ്പെട്ടവൻ ആരുടെ അടുക്കലേക്കു തിരിയും? ഇങ്ങിനെ പിന്നെയും സഭ, വേദപുസ്തകത്തിന്റെ അൎത്ഥം പറകയായിരുന്നു.

൫. സഭാചരിത്രത്തിന്റെ നീളെ. കുറഞ്ഞ പക്ഷം കുറെ നൂററാണ്ടുകളിൽ തത്വം എല്ലാപ്പോഴും ഇങ്ങിനെതന്നെ ആയിരുന്നു.

ശ്ലീഹന്മാർ പ്രത്യേകമായി പഠിപ്പിച്ചതു ഒരു തലമുറക്കാരെ ആയിരുന്നു എന്നിരുന്നാലും മനുഷ്യാവതാരത്തിന്റെ പ്രധാനതത്വങ്ങൾ ക്രിസ്തുസഭയുടെ എല്ലാഭാഗങ്ങളിലും ആഴമായി വേരുറച്ചിരുന്നു. സഭ കൂടെക്കൂടെ അതിന്റെ പിറകോട്ടു നോക്കിയിരുന്നു. അതിന്റെ പടുതി തുടരെ "ഞാൻ കൈക്കൊണ്ടതിനെ ഞാൻ നിങ്ങൾക്കു ഏല്പിച്ചു" എന്നായിരുന്നു. സഭയുടെ പ്രത്യേക വേല ഒരിക്കൽ ഏല്പിക്കപ്പെട്ട വിശ്വാസത്തിനു സാക്ഷി നില്പാനും ആ വിശ്വാസത്തെ പിന്നാലെ ഉള്ള തലമുറകൾക്കു ഭേദപ്പെടുത്താതെ

കല്പിച്ചുകൊടുപ്പാനുമായിരുന്നു. തെറ്റു ഉണ്ടായപ്പോൾ സഭയുടെ പ്രധാന ഇടയന്മാർ "ഞങ്ങളുടെ പിതാക്കന്മാർ ഞങ്ങളെ പഠിപ്പിച്ചതു ഇതാകുന്നു; സഭ എല്ലാപ്പോഴും ഉപദേശിച്ചിരുന്നതു ഇതാകുന്നു; മാററമില്ലാത്ത വിശ്വാസം അല്ലാതെ പുതുമകൾ ഒന്നും ഞങ്ങൾ കൈക്കൊൾകയില്ല" എന്നു പ്രസ്താവിച്ചു, ആദ്യംമുതൽ അനുഭവിച്ച വിശ്വാസത്തിനു സാക്ഷി നില്പാൻ ഒന്നിച്ചുകൂടി. അവരുടെ വിശ്വാസം നിഖ്യാവിശ്വാസപ്രമാണത്തിന്റെ വാചകത്തിൽ എഴുതി. ഇങ്ങിനെ മനുഷ്യാവതാരശേഷം, മൂന്നൂറു സംവത്സരങ്ങൾ വേദപുസ്തകം അർത്ഥം പറയുന്നതു സഭആകുന്നു. (തുടരും.)

---

## ഒരു ലേഖനം.

കഴിഞ്ഞ ൭-ാം ലക്കം പത്രികയിൽ ഇപ്പോഴത്തെ പുതിയ പ്രസംഗികളെ സംബന്ധിച്ചു പ്രസ്താവിക്കപ്പെട്ടിരുന്ന വടക്കൻകത്തു ഞാൻ വായിച്ചതിൽ നമ്മുടെ സമുദായത്തിലുൾപ്പെട്ട ചില സഹോദരങ്ങൾ ടി. പ്രസംഗികളുടെ ഉപദേശത്താൽ ലഹരി പിടിച്ചു ചില ഭാവമാററം തുടങ്ങിയിരിക്കുന്നതായി കാണുകനിമിത്തം അതിനെ സംബന്ധിച്ചു അല്പം പ്രസ്താവിക്കുന്നതായാൽ ഒക്കും വടക്കുള്ള നമ്മുടെ സഹോദരങ്ങളുടെ ഇളക്കപ്പെരുക്കത്തിന്നു സാവകാശമുണ്ടായേക്കാമെന്നുള്ള ആശയത്തോടുംകൂടെ എഴുതപ്പെടുന്ന ഒരു ലേഖനത്തിന്നുകൂടി ഇടവകപത്രികയിൽ അല്പം സ്ഥലം അനുവദിച്ചുതരണമെന്നു മാന്യപത്രാധിപരവർകളോടപേക്ഷിക്കുന്നു.

പ്രിയരെ ഒരു കാലത്തിൽ നമ്മുടെ ഇടയിൽ സഞ്ചരിച്ചുനടന്നുകൊണ്ടു ൨ പത്രാ. ൨. ൩-ൽ പറയും പ്രകാരം ബലഹീനരായ സാധുകളെ തങ്ങളുടെ വാക്കുവൈഭവത്താൽ കബളിപ്പിച്ചു പള്ളനിറക്കയും അവരെ അവിശ്വാസികളും തന്നിഷ്ടക്കാരുമാക്കി തീർക്കയും ചെയ്യുന്ന പ്രസംഗികളേയോ അവരുടെ പ്രസംഗത്തേയോ സംബന്ധിച്ചു ആശ്ചര്യപ്പെടേണ്ടതില്ലല്ലോ. എന്തുകൊണ്ടെന്നുവെച്ചാൽ പരിശുദ്ധാത്മാവാം ദൈവം മുമ്പുകൂട്ടി തന്റെ ഭൃത്യന്മാർ മുഖാന്തിരം കള്ളപ്രവാചകരെക്കുറിച്ചു അവരുടെ പ്രത്യേക ലക്ഷണങ്ങളെക്കുറിച്ചും അവരുടെ ഉപദേശത്തെക്കുറിച്ചും വേദവാക്യങ്ങളാൽ വേണ്ടുവോളം നമുക്കു തെളിയിച്ചുതന്നിരിക്കെ അതിനെ ഗ്രഹിക്കാതെ നമ്മുടെ സഹോദരങ്ങൾ ഞാങ്ങണയുടെ സമ്പ്രദായത്തിൽ ഒരു വക കാററിനാൽ ഉലയുന്നതല്ലെ ആശ്ചര്യം.

പ്രിയരെ നിങ്ങളുടെ കർണ്ണദ്വാരത്തുകൾ ഇടിമുഷ്ടിക മുട്ടുന്ന ഉടനെ വാതിൽ തകർന്നുപോകുന്നതു എന്തുകൊണ്ടാണ. വേദാനുസരണം നമ്മുടെ വിശ്വാസാചാരവിഷയങ്ങളേയും പുതിയ പ്രസംഗികൾ ഉൾപ്പെട്ട സഭയുടെ വിശ്വാസം, ആചാരം, ഉപദേശം മുതലായവയേയും നല്ലപോലെ പരിശോധന കഴിച്ചറിഞ്ഞിട്ടു യഥാസ്ഥാനപ്പെടുവിൻ. എന്തെന്നാൽ പരിശോധന കൂടാതെ കേൾക്കുന്നതൊ

കാണുന്നതൊ എല്ലാം പൊട്ടുന്നവയെ വിശ്വസിപ്പാൻ വേദപുസ്തകം നമുക്കനുവദിക്കുന്നില്ലെന്നുള്ളതിനെ തിരിച്ചറിവാൻ ൧. യോഹ ൪. ൧; ൧. തെസ്സ. ൫. ൧൯—൨൨. വരെ വായിക്കുക.

അതിനാൽ പ്രിയരെ ഒന്നാമതായി ദുരാത്മാവിനാലുളവാകുന്ന ദുരുപദേശങ്ങളെക്കുറിച്ചും കള്ളപ്രവാചകരെക്കുറിച്ചും പരിശുദ്ധാത്മാവാലെഴുതപ്പെട്ടിരിക്കുന്നഭാഗങ്ങളെയും രണ്ടാമതായി താല്കാലിക പ്രസംഗികളെയും അവരുടെ പ്രസംഗങ്ങളെയും കൂട്ടിനോക്കി ചിന്തിച്ചറിയേണ്ടതാണ.

൧-ാമതു—സഭയിൽ ഉണ്ടാകുന്ന വിശ്വാസഭിന്നതയെക്കുറിച്ചു പരിശുദ്ധ വേദം എന്തു പറഞ്ഞിരിക്കുന്നു എന്നു നോക്കാം. ൨. തെസ്സ. ൨. ൩. ാം വാക്യത്തിലും മുൻവാക്യത്തിലും യാതൊരുത്തരും ഒരുവിധത്തിലും വിശ്വാസികളെ തെറ്റിക്കാതിരിപ്പാൻ സൂക്ഷ്മപ്പെടുത്തികൊണ്ടു വിശുദ്ധപൌലോസ് ഈ പ്രകാരം എഴുതിയിരിക്കുന്നു. അതായതു മുന്നമെ വിശ്വാസത്യാഗം വരികയും നാശത്തിന്റെ പുത്രനായ പാപത്തിന്റെ മനുഷ്യൻ വെളിപ്പെടുകയും ചെയ്യുന്നില്ലെങ്കിൽ ആ നാൾ വരുന്നില്ല. ഇതിനെ നാം മനസ്സിരുത്തി വായിക്കുമ്പോൾ അതിൽനിന്നു താഴെ വരുന്ന സംഗതികളെ വ്യവസ്ഥയായികാണാം. അതായതു മുന്നമെ എന്നുവച്ചാൽ ഏതിനു മുന്നമെ, ആ നാളിനു മുന്നമെ. ഏതു നാൾ ൧-ാം വാക്യം നോക്കുക. കർത്താവിന്റെ വരവിൻനാൾ എന്നു കാണാം. ആ നാളിനു മുമ്പായി എന്തുണ്ടാകുന്നു. വിശ്വാസത്യാഗം വരുന്നു അതിന്റെ ശേഷം നാശത്തിന്റെ പുത്രൻ അല്ലെങ്കിൽ അന്തിക്രിസ്തു വെളിപ്പെടുന്നു. അല്ലെങ്കിൽ ആ നാൾ വരുന്നില്ല എന്നു പറഞ്ഞിരിക്കകൊണ്ടു മേല്പറഞ്ഞവ സംഭവിച്ചെത്തിയാവു എന്നുള്ള നിശ്ചയത്തെ കാണിക്കുന്നു. ഇതിൽനിന്നു കർത്താവിന്റെ വരവിനു മുമ്പായി വിശ്വാസത്യാഗം ഉണ്ടാകണമെന്നുള്ളതു തീർച്ചയാണെന്നു കാണുന്നുവല്ലൊ. ഇനിയും നാം അറിയേണ്ടതു വിശ്വാസത്യാഗം എവിടെ വരുമെന്നും എങ്ങിനെയാണു വരുന്നതെന്നുമാകുന്നല്ലൊ.

വിശ്വാസത്യാഗം ഇല്ലാത്ത സ്ഥലത്തായിരിക്കണമല്ലൊ വരേണ്ടതു അതെവിടെയാണു ഇല്ലാത്തതു. വിശ്വാസികളിലാണ. വിശ്വാസികൾ എന്നു പേർ ആർക്കാണുള്ളതു. അതു ക്രിസ്തുവിന്റെ സഭക്കാണ. എന്നാൽ വിശ്വാസത്യാഗം വരേണ്ടതും സത്യസഭയിലാണെന്നത്രെ തെളിഞ്ഞതു. എന്നാൽ ഇനിയും എങ്ങിനെയാണ അതു വരുന്നതെന്നുകൂടി നമുക്കാലോചിക്കാം.

സഭയിൽ പരിശുദ്ധാത്മാവാലുറപ്പിച്ചിരിക്കുന്ന വിശ്വാസാചാരങ്ങളെ സംബന്ധിച്ചു സംശയിപ്പിക്കുന്നതായും ഇളക്കുന്നതായുമുള്ള പ്രസംഗങ്ങളുടെ കേൾവിയാൽ കാര്യങ്ങളെ തർക്കവിഷയത്തിലാക്കീട്ടു സമാധാനം കണ്ടുപിടിക്കാതെയാകുമ്പോൾ താൻ കൈകൊണ്ടിരി

ക്കുന്ന വിശ്വാസത്തെ ഉപേക്ഷിച്ചു തപ്പിനടപ്പാനിടയാകുന്നു. അതിന്റെ അവസാനത്തുങ്കൽ ഒന്നും വിശ്വസിക്കാതെ അവിശ്വാസത്തിൽ വീഴുന്നു. ഇങ്ങിനെ അവിശ്വാസികൾ ലോകത്തിൽ വൎദ്ധിച്ചുവരുമ്പോൾ മുൻവാക്യത്തിൽ കാണുന്ന ദീൎഘദൎശനങ്ങൾ നിവൃത്തിയാകുന്നു.

അതുകൊണ്ടു പ്രിയരെ പ്രസംഗികൾ ആരായിരുന്നാലും ദൈവത്തിങ്കൽനിന്നു പറയപ്പെടുന്നതാകകൊണ്ടു പരിശുദ്ധാത്മാവിന്റെ ഉപദേശമെന്നുള്ള അഭിപ്രായത്തോടുകൂടെ ഹവ്വായെപ്പോലെ ചെവി ചായിച്ചുകൊടുക്കുന്നതു തെറ്റാണെന്നുള്ള വാസ്തവത്തെ നാന്നായി ഗ്രഹിക്കേണ്ടതാണു. എന്തെന്നുവച്ചാൽ സാത്താന്റെ പ്രസംഗവും വേദവാക്യം കൂടാതെയല്ലല്ലൊ വേദവാക്യത്തിന്റെ വ്യാഖ്യാനത്താലല്ലൊ അവൻ തെറ്റിക്കുന്നതു. അവന്റെ ആത്മാവാൽ വ്യാഖ്യാനിക്കുന്നവർ ഗൂഢമായുള്ള മതഭേദങ്ങളെ ഉൾപ്രവേശിപ്പിക്കും എന്നല്ലെ ശു. പത്രോസ്ശ്ലീഹാ പറയുന്നതു. ൨. പത്രൊ. ൨. ൧.

ഇനിയും ഉപദേശത്തിൽ ഗൂഢമായിരിക്കുന്നതും ഇപ്പോൾ സഭയിൽ ഉൾപ്രവേശിപ്പിച്ചിരിക്കുന്നതുമായ മതഭേദങ്ങളിൽ ഒന്നിനെ ചൂണ്ടിക്കാണിക്കാം. അതായതു ആത്മാക്കളുടെ രക്ഷയെ സംബന്ധിച്ചുള്ള ഉപദേശത്തിലും വിശ്വാസത്തിലും തന്നെ. ഈ കാൎയ്യത്തിൽ സഭ വിശ്വസിച്ചുവരുന്നതു എങ്ങിനെ എന്നുവച്ചാൽ കല്പനകളെ പൂൎണ്ണമായി ആചരിക്കുന്നവൎക്കു പ്രതിഫലം നിത്യരക്ഷയെന്നുള്ള ദൈവനീതിപ്രകാരം മനുഷ്യൎക്കു പ്രവൃത്തിയിൽ പൂൎണ്ണരപ്പെടുവാൻ കഴിവാതെ വന്നതുകൊണ്ടു ക്രിസ്തു മദ്ധ്യസ്ഥനും മനുഷ്യവൎഗ്ഗത്തിന്റെ പ്രതിപുരുഷനുമായിതീൎന്നിട്ടു നീതിയെയാകയും തന്നിൽ നിവൃത്തിച്ചതിന്റെ ശേഷം കൃപയാൽ വിശ്വാസികളെ രക്ഷിപ്പാനായി ശുദ്ധത്തിൽ വരികയും അങ്ങിനെ നിവൃത്തിക്കയും ചെയ്യുന്നതും. യോജിക്കാത്തതും താൻ ഒഴികെ ആരാലും അവയെ യോജിപ്പിപ്പാൻ കഴിയാത്തതുമായ നീതിയെയും കൃപയെയും കൂടെ യോജിപ്പിച്ചു സമാധാനം വരുത്തീട്ടു കൃപയാൽ വീണ്ടുകൊള്ളപ്പെട്ട ഒരു പുതിയ മനുഷ്യനായി നമ്മെ ആക്കിതീൎത്തു എന്നു. എഫെ. ൨. ൧൪. ൧൫. ൧൬. വാക്യങ്ങൾ നോക്കുക. അതിനാൽ ക്രിസ്ത്യാനികളുടെ രക്ഷ കൃപയാലുള്ള വെറും ദാനമെന്നല്ലാതെ ക്രിയാഫലമല്ലെന്നും എഫെ. ൨. ൮. റോമാ. ൩. ൨൪ കൃപയാലുള്ള രക്ഷ തന്നിൽ വിശ്വസിക്കുന്നവരായ എല്ലാവൎക്കും അവകാശികളായിതീരുമെന്നും ഈ കൃപക്കുള്ള കാലാവധി ന്യായവിധിനാൾ വരെയും എന്നല്ലാതെ ഇടക്കു കാലഹരണപ്പെടുന്നതല്ലെന്നും മറ്റുമാകുന്നു.

അങ്ങിനെയെങ്കിൽ സൽപ്രവൃത്തികളാവിശ്യം എന്താണെന്നു ഒരു ചോദ്യമുണ്ടു. സൽപ്രവൃത്തി എന്നതു തന്റെ കൃപാമൂലം നമ്മെ

രക്ഷിച്ചിരിക്കുന്ന നമ്മുടെ രക്ഷകന്റെ കല്പനകളെ നാം കാത്തുകൊള്ളുന്നതിനാൽ തന്നൊടുള്ള നമ്മുടെ സ്നേഹത്തെയും ഭക്തിയെയും ലക്ഷ്യപ്പെടുത്തുന്നു എന്നല്ലാതെ രക്ഷെക്കല്ലാ. എഫെ. ൨. ൮. ൯. ക്രിയകളാലെങ്കിൽ കൃപയാൽ അല്ലാ. അല്ലെങ്കിൽ ഒരു ക്രിയയുമല്ലെന്നല്ലൊ ശു. പൌലൊസും പറയുന്നത. അതിനാൽ ക്രിസ്ത്യാനിയായ ഒരുത്തൻ ക്രിസ്തുവിന്റെ കല്പനലംഘനമാകുന്ന പാപത്തിലുൾപ്പെട്ടപ്പൊൾ തന്നൊടുള്ള സ്നേഹത്തെയും ഭക്തിയെയും വിട്ടുകളയുന്നതിനാൽ ശിക്ഷെക്കു പാത്രീഭവിക്കുന്നു. അങ്ങിനെയുള്ളവൎക്ക പാപപരിഹാരത്തിന അനുതാപവും തന്റെ വീഴ്ചയിൽ നിന്നെഴുനേല്പും എന്നു വച്ചാൽ മുമ്പിലത്തെ സ്നേഹത്തിലും ഭക്തിയിലും ആയിത്തീരുകയും ചെയ്യുമ്പൊൾ രക്ഷെക്കു തടസ്സമില്ലാ. വെളി. ൨. ൪. ൫. വാക്യങ്ങൾ. ഇങ്ങിനെ സുവിശെഷാനുരൂപം സ്ഥാപിക്കപ്പെട്ടിരിക്കുന്നതത്രെ രക്ഷാവിശ്വാസം.

ഇനിയും പുതിയ പ്രസംഗികളുൾപ്പെട്ട സഭയുടെ ടി. സംഗതിയിലുള്ള വിശ്വാസവും ഉപദെശവും എങ്ങിനെയെന്നു ആരാഞ്ഞറിയുമ്പൊൾ കള്ളം വെളിക്കാകും.

എങ്ങിനെയെന്നുവച്ചാൽ രക്ഷയെന്നുള്ളത ജീവിതത്തിന്റെ ഫലമാകുന്നു. ജീവിതമൊ സൽപ്രവൃത്തിയെന്നുമാണ. അല്ലാതെ സഭയിൽ വിശ്വാസികൾ ആചരിപ്പാൻ കല്പിച്ചിരിക്കുന്നവകളെ തെറ്റുകൂടാതെ ആചരിച്ചുപൊരുന്നത ഒരു ജീവിതമല്ലാ. ഇവിടെ രണ്ടാമാസംഗതികൾ; ൧. സഭയിലുള്ള ആചാരനടപടികൾ. ൨. സന്മാൎഗ്ഗനടപടികൾ. ഇവയിൽ ൧-ാമത്തിനെക്കുറിച്ചു മൂഢാചാരം എന്നു വിധിച്ചപ്പൊൾ പിന്നെ ജീവിതപ്രസംഗത്തിന്റെ ആരാധം സന്മാൎഗ്ഗത്തെ മാത്രം താങ്ങുന്നതെയുള്ളു എന്നു വരുന്നില്ലെ സന്മാൎഗ്ഗത്തെക്കുറിച്ചുള്ള നിബന്ധനകൾ ഏതു ശാപകക്കാണ ഇല്ലാത്തതു. ദുൎമ്മാൎഗ്ഗമായി നടക്കണമെന്നുള്ള പ്രമാണം ലോകത്തിൽ ആൎക്കെങ്കിലുമുണ്ടൊ. ഇതാണൊ സുവിശെഷത്തിന്റെ രഹസ്യം. അല്ലാ മെല്പറഞ്ഞ രണ്ടു സംഗതികളെയും ഒന്നായി ചെൎത്തു അതിനാണ ജീവിതമെന്നു പേരു കൊടുത്തിരിക്കുന്നതെങ്കിൽ ഒന്നാമത്തെത്തു എങ്ങിനെ മൂഢാചാരമാകും. ഇനിയും വെറൊരു സംഗതികൂടെ പറഞ്ഞുകൊണ്ടുവരാം. അതായതു പാപപുണ്യങ്ങളെ സംബന്ധിച്ചു ആത്മാക്കൾ മരണസമയത്തെ സ്ഥിതിയിൽ നിത്യം ഇരിക്കുന്നു എന്നും അവരുടെ പ്രതിഫലം മരണത്തുങ്കൽ തീൎച്ചപ്പെടുന്നു എന്നും. മരണശെഷം കൎത്താവിന്റെ കൃപയുടെ സഹായമൊ വീണ്ടെടുപ്പൊ ഒന്നുമുണ്ടാകുന്നതല്ലെന്നും. അതിനാൽ മരിച്ചവൎക്കുവേണ്ടി യാതൊരു കൎമ്മവും പ്രാൎത്ഥനയും ചെയ്യേണ്ടാവശ്യമില്ലെന്നും. ജീവികളെ സംബന്ധിച്ചു പറയുമ്പൊൾ അവർ പിന്നെയും ജീവിച്ചിരിക്കുന്ന കാലത്തൊളം സൽപ്രവൃത്തി ചെയ്തു ജീവിപ്പാനിടയുള്ളതുകൊണ്ടു അ

തിരുസഭെക്കു കൃപ സഹായിക്കുന്നതാകയാൽ അവൎക്കുവേണ്ടി പ്രാൎത്ഥിക്കുകയൊ എന്തെങ്കിലും ചെയ്യാമെന്നുമാണ. (തുടരും.)

## രഹസ്യപ്രാൎത്ഥനയുടെ സംഗതികൾ.

പ്രാൎത്ഥന ചൊല്ലി തീൎന്നതിന്റെ ശേഷം ഓരോരുത്തരും ദൈവത്തോടു രഹസ്യമായി അപേക്ഷിക്കേണ്ടുമുറകൾ ഏവയെല്ലാം എന്നു താഴെ കാണിക്കുന്നു.

൧. ദൈവം നമുക്കു നൽകീട്ടുള്ള സകലത്തിനും വേണ്ടി നന്ദിയുള്ള ഹൃദയത്തോടുകൂടെ തന്നെ സ്തോത്രം ചെയ്ക.

൨. മേലാൽ നമുക്കു എന്തെല്ലാം ആവശ്യമുണ്ടോ അവയെ (മക്കൾ പിതാവിനോടു ചോദിച്ചു വാങ്ങുന്ന പ്രകാരം) പിതാവിന്റെ മുമ്പാകെ മക്കൾ എന്ന സ്ഥാനത്തിൽ ചോദിക്കുക.

൩. നമ്മെയും, അപ്രകാരംതന്നെ നമ്മുടെ കുഡുംബത്തെയും, ഉപദേഷ്ടാക്കന്മാർ, സ്നേഹിതന്മാർ, മുതലായി നമുക്കു വേണ്ടപ്പെട്ടവരായ എല്ലാവരുടെയും സംരക്ഷണയ്ക്കായി അപേക്ഷിക്കുക.

൪. സഭയ്ക്കു വേണ്ടി (അതായതു കൎത്താവിന്റെ നാമത്തിൽ മാമോദീസാ മുഴുകീട്ടുള്ള എല്ലാവൎക്കും വേണ്ടി) അതിനെ ഭരിക്കുന്ന സകല പട്ടക്കാൎക്കുവേണ്ടിയും; അവരുടെ ആത്മികകാവലിനും പരീക്ഷകളുടെ ജയത്തിനും, രോഗങ്ങളുടെ സ്വസ്ഥതയ്ക്കും, ക്ഷാമത്തിന്റെ പുലൎച്ചയ്ക്കും മറ്റുമായി അപേക്ഷിക്കണം.

൫. സകല പുറജാതികൾക്കും വേണ്ടി; നമ്മെപ്പോലെ, അവരും സത്യമാൎഗ്ഗത്തിലേക്കു വന്നുചേരുവാൻ സംഗതി വരുത്തുവാനായിട്ടു അപേക്ഷിക്കണം.

൬. വിശ്വാസികൾ അതായതു സത്യക്രിസ്ത്യാനികളായി സകല മരിച്ചുപോയവൎക്കും വേണ്ടി, പരലോകത്തിലുള്ള അവരുടെ ആത്മാക്കളുടെ മോചനത്തിനായി അപേക്ഷിക്കണം.

൭. ദൈവമാതാവും സകല പരിശുദ്ധന്മാരും, നമ്മെക്കാൾ അധികമായി ദൈവത്തോടു അടുത്തിരിക്കുന്നവരാകയാൽ "ഞങ്ങൾക്കു വേണ്ടി കൎത്താവിനോടു നിങ്ങൾ അപേക്ഷിച്ചുകൊള്ളണമെ" എന്നു മദ്ധ്യസ്ഥതയായി അവരോടും നാം അപേക്ഷിക്കണം.

രഹസ്യപ്രാൎത്ഥനയും ധ്യാനവും കൂടാതെ സത്യക്രിസ്ത്യാനിയായി ജീവിച്ചു ദൈവത്തെ പ്രസാദിപ്പിപ്പാൻ യാതൊരുത്തനും കഴിയുന്നതല്ലാ.